# പിതാക്കന്മാരുടെ ഓർമ്മപ്പെരുന്നാൾ



മലങ്കര മെത്രാപ്പോലീത്ത
ജോസഫ് മാർ ദീവന്നാസിയോസ് V
ജൂലൈ 12, കോട്ടയം പഴയ സെമിനാരി



മലങ്കര മെത്രാപ്പോലീത്ത മാർത്തോമ്മ VII
ജൂലൈ 5, കോലഞ്ചേരിപള്ളി



ഗീവറുഗീസ് മാർ ദീയസ്കോറോസ്
മെത്രാപ്പോലീത്ത, തിരുവനന്തപുരം
ജൂലൈ 23, റാന്നി ഹോളി ട്രിനിറ്റി ആശ്രമം



സഖറിയ മാർ ദീവന്നാസിയോസ്
മെത്രാപ്പോലീത്ത, ചെന്നൈ, ജൂലൈ 7
പത്തനാപുരം താബോർ ദയറ

# പ്രദീപ്തി

കണ്ടനാട് വെസ്റ്റ് ഭദ്രാസനത്തിന്റെ ഔദ്യോഗിക പ്രസിദ്ധീകരണം

- വാല്യം : 13
- ലക്കം : 7
- ജൂലൈ 2012



മാർ പക്കോമിയോസ് മൗണ്ട്, മീമ്പാറ
പുത്തൻകുരിശ് – 682 308
pradeepthimasika@gmail.com

## ദളങ്ങളിൽ









ഒറ്റപ്രതി – 10 രൂപ
വാർഷിക – 100 രൂപ
10 വർഷം – 1000 രൂപ



# ദുഃർജ്ജനം ദൂരതസ്ത്യജേൽ

അസഹിഷ്ണുതയുടെ ഏറ്റവും പുതിയ മുഖമാണ് വടക്കൻ കേരളത്തിൽ അടുത്തയിടെ അരങ്ങേറിയ കൊലപാതകം. ദൈവത്തിന്റെ സ്വന്തം നാട്ടിലാണിതു സംഭവിച്ചതെന്നോ ർക്കണം. ഹിംസാൽമകത അതിന്റെ എല്ലാ ക്രൂരതയോടും ധാർഷ്ട്യത്തോടും കൂടി പത്തിവിടർത്തിയാടുകയാണിന്നു കേരളത്തിൽ. മനുഷ്യ സമൂഹത്തെ ഒന്നാകെ ഞെട്ടിച്ച ആ സംഭവം പേക്കിനാവു പോലെ നമ്മേ ഭീതിപ്പെടുത്തിക്കൊണ്ടിരിക്കുന്നു. ഭരണഘടന വിഭാവനം ചെയ്യുന്നതും ഒരു പൗരന് അനുവദിച്ചു ലഭിച്ചിട്ടുള്ളതും അവന്റെ മൗലിക അവകാശവുമായ സ്വാതന്ത്ര്യത്തെ ഹനിക്കുന്നതും ജീവിക്കു വാനുള്ള അവകാശത്തെ ഇല്ലായ്മ ചെയ്യുന്നതും എന്തിന്റെ പേരിലാണെങ്കിലും ന്യയീകരിക്കാവുന്നതല്ല. ജീവൻ തന്നവനു മാത്രമേ ജീവനെടുക്കുവാനുള്ള അവകാശമുള്ളൂ.

നമ്മോടുകൂടെ ജീവിച്ചു നമ്മേപ്പോലെ ഈ ഭൂമിയിൽ പ്രവർത്തിക്കുവാൻ സ്വാതന്ത്ര്യവും അവകാശവുമുള്ള എത്ര പേരെ ഇങ്ങനെ അരുംകൊല ചെയ്ത് തള്ളിയിട്ടുണ്ടാവാം. ഇത്തരത്തിലൊന്നല്ലേ മലങ്കര സഭ മാനേജിംഗ് കമ്മറ്റിയംഗമായിരുന്ന മലങ്കര വർഗീസ്. തനിക്ക് സത്യമെന്ന് ഉത്തമബോധ്യമുണ്ടായിരുന്ന വിശ്വാസത്തെ മുറുകെപ്പിടിച്ചുകൊണ്ട് മനുഷ്യർക്ക് നന്മ മാത്രം ചെയ്തു ജീവിച്ച അദ്ദേഹത്തെ പട്ടാപ്പകൽ പാത്രിയാർക്കീസുകാർ കക്ഷിവഴക്കിന്റെ പേരിൽ അരുംകൊല ചെയ്തിട്ട് കാലമെത്രയായി. ഇപ്രകാരമുള്ള ഏതു ഹിംസാത്മകതയും അപലനീയമാണ്.

വൈരുദ്ധ്യാത്മകത ഏറെയുള്ള മാനവ സമൂഹത്തിൽ വ്യത്യസ്ത ആശയങ്ങളും ചിന്തകളും സ്വാഭാവികമാണ്. അവിടെ ആരോഗ്യപരമായ വിധത്തിൽ ആശയമിനിമ യങ്ങളും ചർച്ചകളുമാണ് വേണ്ടത്. മറിച്ച് ചിന്തകളും ആശയങ്ങളും സംവേദനം ചെയ്യുന്നവരെ ഇല്ലാതാക്കുകയല്ല. ഒരു വ്യക്തിയെ കൊന്നാൽ അദ്ദേഹത്തിന്റെആശയങ്ങളേയും വിശ്വാസത്തേയും ഇല്ലാതാക്കുവാൻ കഴിയുമെന്നു വിശ്വസിക്കുന്നവനെപ്പോഴും മൂഢസ്വർഗ്ഗത്തിലാണു ജീവിക്കുന്നത്. സഭ സ്ഥാപിക്കപ്പെട്ട നിമിഷം മുതൽ അതിനെ നശിപ്പിക്കാൻ ഏതെല്ലാം മാർഗ്ഗം അന്നത്തെ ഭരണാധിപന്മാരും സഭാവിശ്വാസത്തെ എതിർത്തവരും അവലംബിച്ചു. കേട്ടുകേൾവി പോലുമില്ലാത്ത ഹീന മാർഗ്ഗങ്ങളിലൂടെ എത്രയോപേരെ അരുംകൊല ചെയ്തു, ക്രൂരമായി പീഢിപ്പിച്ചു. പക്ഷെ സഭ അതിന്റെ നാഥനെ മുറുകെപ്പിടിച്ചുകൊണ്ട് പതിന്മടങ്ങ് ശക്തിയോടെ വളർന്നു പന്തലിച്ചു. ഇന്ന് ആ അരുമനാഥന്റെ നാമം വഹിക്കുന്നവർ തങ്ങളുടെ കാര്യലാഭത്തിനു കൂട്ടുനിൽക്കാത്തവരെ പൈശാചികമായി കൊന്നു തള്ളിയിട്ട് പീലാത്തോസു പോലും നാണിച്ചുപോകുന്ന രീതിയിൽ കൈകഴുകി മാറി നില്ക്കുന്നു. മനുഷ്യമനസുകൾ ഇത്ര മരവിച്ചു പോയോ നമ്മുടെ കേരളത്തിൽ? ഈ കാട്ടുനീതിയുടെ വക്താക്കളെ കഴിയുന്നത്ര ദൂരത്തിൽ നിർത്തുവാനെങ്കിലും നമുക്കിന്നു കഴിയണം.

പൂവത്തുങ്കലച്ചൻ

❐

# പരിശുദ്ധാത്മാവ് ആദിമ സഭാ പിതാക്കന്മാരുടെ വീക്ഷണത്തിൽ

ഡോ. മാത്യൂസ് മാർ സേവേറിയോസ് മെത്രാപ്പോലീത്ത

*മുഖവുര*

*വേദശാസ്ത്രം പൊതുവായും ക്രിസ്തുശാസ്ത്രം പ്രത്യേകമായും ആദിമ സഭയിൽ സജീവ ചർച്ചാ വിഷയമായിരുന്നുവെങ്കിലും പരിശുദ്ധാത്മാവിനെക്കുറിച്ചുള്ള പഠനങ്ങൾ അക്കാലത്ത് താരതമ്യേന കുറവായിരുന്നു. നാലാം നൂറ്റാണ്ടിന്റെ ഉത്തരാർദ്ധത്തിൽ മാത്രമേ ഇത് സഭാ പിതാക്കന്മാരുടെ പ്രത്യേക പരിഗണനയ്ക്ക് വിഷയീഭവിച്ചുള്ളു. ഇതും വി. ത്രിത്വത്തെക്കുറിച്ചും ദൈവ കൃപയെക്കുറിച്ചുള്ള വേദശാസ്ത്ര വിശകലനങ്ങളിൽ പരോക്ഷമായി പ്രത്യക്ഷപ്പെട്ടതുമാത്രം. ക്രിസ്തീയ ജീവിതത്തിലും, പ്രത്യേകിച്ച് ദൈവീക ജ്ഞാന സമ്പാദനത്തിലും സമൂഹ-വ്യക്തി നിലകളിൽ പരിശുദ്ധാത്മാവിന്റെ സ്വാധീനം അവ്യക്തമായേ പ്രതിപാദിച്ചിരുന്നുള്ളു. ഇരുപതാം നൂറ്റാണ്ട് ഇക്കാര്യത്തിൽ കൂടുതലായി ശ്രദ്ധപതിപ്പിക്കുന്നു. രണ്ടാം വത്തിക്കാൻ കൗൺസിൽ പരിശുദ്ധാത്മാവിൽ ഐക്യം പ്രാപിച്ച ഒരു സമൂഹമാണ് സഭയെന്ന് നിർവചിച്ചത് ഇതിനുദാഹരണമാണ്. സുപ്രസിദ്ധ റഷ്യൻ വേദശാസ്ത്രജ്ഞനായിരുന്ന ഫാ. നിക്കോളായ് അത്താനാസ്യേവ് (1893-1966) പരിശുദ്ധാത്മാവിന്റെ സഭ യെന്ന തലക്കെട്ടിൽ ഒരു പുസ്തകം തന്നെ രചിച്ചിട്ടുണ്ട്. നവീകരണ സഭകളിലെന്ന പോലെ പുരാതന സഭകളിലും പരിശുദ്ധാത്മ കൃപയിലുള്ള പുതുക്കത്തെക്കുറിച്ച് നവംനവങ്ങളായ മാനങ്ങൾ പ്രത്യക്ഷപ്പെട്ടു കൊണ്ടിരിക്കുന്ന ഇക്കാലഘട്ടത്തിൽ പരിശുദ്ധാത്മാവിനെക്കുറിച്ചുള്ള സഭയുടെ പാരമ്പര്യത്തിൽ ആദ്യകാലതാളുകൾ ഒന്നു മറിച്ചുനോക്കുന്നത് അനുയോജ്യമാകുമല്ലോ.*

## 1. തിരുവെഴുത്തുകൾക്കുള്ള പ്രചോദവും വ്യാഖ്യാനവും

യേശുക്രിസ്തുവിന്റെ മനുഷ്യാവതാര സംഭവത്തെ പരിശുദ്ധാത്മാ പ്രവർത്തനവുമായി ആദിമ ക്രിസ്തീയ എഴുത്തുകാർ പലപ്പോഴും ബന്ധപ്പെടുത്തിയിട്ടുണ്ട്. ക്രിസ്തുവിന്റെ വരവും പ്രവർത്തനങ്ങളും പരിശുദ്ധാത്മാവ് പഴയനിയമ പ്രവചനങ്ങളിലൂടെ മുൻകൂട്ടി അറിയിച്ചുവെന്ന് റോമിലെ വി. ക്ലീമീസ് (+96) ഏശായാ 53.1-4, സങ്കീ. 34.11-14, ദാനിയേൽ 6.16-17 എന്നീ വേദഭാഗങ്ങൾ ഉദ്ധരിച്ചുകൊണ്ട് സമർത്ഥിച്ചു (ക്ലീമീസിന്റെ ഒന്നാം ലേഖനം, അ. 16, 22, 45) വിശ്വാസ സംരക്ഷകനായിരുന്ന അത്താനാഗോറസിന്റെ (+77) ക്രിസ്ത്യാനികൾക്കുവേണ്ടിയുള്ള വാദത്തിൽ (Plea Regarding Christian. 10.9) ഇതേ വ്യാഖ്യാനം കാണുന്നു. ഐറേനിയോസിന്റെ (+200) വേദവിപരീതികൾക്കെതിരെയുള്ള പ്രഭാഷണത്തിൽ (Aganist Heresies 4.20.8) ഏശായായുടെ ദർശനത്തിലെ അത്യുന്നതനായ ദൈവത്തെ മനുഷ്യ കണ്ണുകൾ കൊണ്ട് കാണുമെന്ന സൂചന നല്കുന്ന ദർശനം പരിശുദ്ധാത്മാവിനാൽ ഏശായാ ദീർഘദർശിക്കു ലഭിച്ചുവെന്നു വ്യാഖ്യാനിക്കുന്നു (ഏശാ. 6.5, സങ്കീ.22.15, സങ്കീ. 33.6) 'സകല ജഡത്തിന്മേലും ഞാൻ എന്റെ ആത്മാവിനെ പകരും' (യോവേൽ 2.28) എന്ന പ്രവചനം യേശു ശിഷ്യന്മാർക്കു പരിശുദ്ധാത്മാവിനെ ഊതിക്കൊടുത്തതും (യോഹ.20.22-23) പെന്തിക്കൊസ്തിയിൽ പരിശുദ്ധാത്മാവ് ഇറങ്ങി ആവസിച്ചതു

മായി സഭാ പിതാക്കന്മാർ കോർത്തിണക്കിയിട്ടുണ്ട്. പെന്തിക്കോസ്തിയിൽ ലഭിച്ച പരിശുദ്ധാത്മാവാസം ക്രിസ്തുവിന്റെ ശിഷ്യന്മാരെ സുവിശേഷം പഠിപ്പിക്കുവാൻ ജ്ഞാനവും പ്രാപ്തിയും ധൈര്യവുമുള്ളവരാക്കിയെന്ന് ഐറേനിയോസ് പ്രസ്താവിച്ചു (Aganist Heresies 3.1.1) ജ്ഞാനവാദക്കാർ (Gnostics) വേദപുസ്തകം തെറ്റായി വ്യാഖ്യാനിച്ചതിനെതിരെ ഐറേനിയോസ് നടത്തിയ സമരം തുടർന്നുകൊണ്ട് തെർത്തുല്യൻ (+200) വാദിച്ചത് യേശുക്രിസ്തു പഠിപ്പിച്ച സത്യം മനസ്സിലാക്കുവാനുള്ള ഉറപ്പ് അവർക്ക് ലഭിച്ചത് പരിശുദ്ധാത്മാവിനെ ക്രിസ്തു അവർക്കു നല്കിയതു കൊണ്ടായിരുന്നുവെന്നാണ് (Against Heretics, 22.2) യേശു ശിഷ്യന്മാരെ രഹസ്യമായി വിളിച്ചുപദേശിച്ചതും. (മർക്കോ. 4:34, മത്താ. 13:11) അവരെ സകല സത്യത്തിലും വഴി നടത്തുന്ന പരിശുദ്ധാത്മാവിന്റെ വരവിന്റെ ഉറപ്പുകൊടുത്തതും (യോഹ.16:12, 13) എല്ലാം ഈ പശ്ചാത്തലത്തിൽ മനസ്സിലാക്കുവാനാണ് അദ്ദേഹത്തിന്റെ ഉപദേശം, പരിശുദ്ധാത്മാവ് ദൈവത്തിന്റെ കാര്യവിചാരകനും (Steward of God) ക്രിസ്തുവിന്റെ വികാരിയും ആണെന്നും അവന്റെ പ്രധാനദൗത്യം സഭയെ സത്യത്തിൽ വഴിനടത്തുകയെന്നതാണെന്നും തെർത്തുല്യൻ ഊന്നിപ്പറഞ്ഞു. (28.3).

പഴയനിയമ പ്രവചനത്തിന്റെയും സുവിശേഷ പ്രഖ്യാപനത്തിന്റെയും പ്രചോദനത്തിൽ നിന്ന് പുതിയനിയമ പുസ്തകം ക്രോഡീകരിച്ചതും അവയെ യഹൂദ തിരുവെഴുത്തുകളുമായി സംയോജിപ്പിച്ചതും പരിശുദ്ധാത്മ പ്രവർത്തനം മൂലമാകുന്നുവെന്ന് റോമിലെ വി. ക്ലീമീസും, ഐറേനിയസും (3. 1.1) സമർത്ഥിച്ചു. തിരുവെഴുത്തുകളുടെ വ്യാഖ്യാനവും പരിശുദ്ധാത്മ പ്രവർത്തനമായി ഐറേനിയസും തെർത്തുല്യനും വീക്ഷിക്കുന്നതോടൊപ്പം അവരുടെ വ്യാഖ്യാനങ്ങളുടെ സത്യാവസ്ഥ വെളിപ്പെടുത്തുവാൻ അപ്പോസ്തോലികകാലം മുതൽ സത്യവിശ്വാസത്തിൽ സഭയുടെ അദ്ധ്യക്ഷന്മാരായിരുന്നിട്ടുള്ള എപ്പിസ്കോപ്പന്മാരുടെ ഒരു പട്ടിക അവർ തയ്യാറാക്കിയിരുന്നു. സുവിശേഷം കേൾക്കുന്നവർ അതിൽ ഉറച്ചു നിൽക്കുവാൻ തന്നെ പരിശുദ്ധാത്മാവിന്റെ പ്രവർത്തനം അനിവാര്യമായിരുന്നുവെന്നു ഐറേനിയസ് വ്യക്തമാക്കി. (3.1.1). അതിന്റെ സത്യത്തിൽ തുടർന്നു പോകുവാൻ സഭയെ സജ്ജമാക്കിക്കൊണ്ടിരുന്നതും പരിശുദ്ധാത്മാവു തന്നെയായിരുന്നുവെന്ന് റോമിലെ ഹിപ്പോളിറ്റസും (+235) എടുത്തുപറഞ്ഞിട്ടുണ്ട്. (Refutation of All Heresies, Preface 5) അക്ഷരജ്ഞാനമില്ലാതിരുന്ന സാധാരണ ക്രിസ്ത്യാനികൾക്ക് തിരുവെഴുത്തുകളുടെ ആത്മികാർത്ഥം വിവേചിച്ചറിയുവാനുള്ള പരിശുദ്ധാത്മവരം ലഭിച്ചതിൽ ഒറിഗൻ സന്തോഷം രേഖപ്പെടുത്തുന്നുണ്ട്.(On First Principles 2.7.2) സഭയുടെ ആദ്യനൂറ്റാണ്ടുകളിൽ പഴയ യിസ്രായേലിലേതുപോലെ പരിശുദ്ധാത്മദാനമായി പ്രവാചകത്വം തുടർന്നുവന്നതായി മൂന്നാം നൂറ്റാണ്ടുവരെയുള്ള എഴുത്തുകാർ ചൂണ്ടിക്കാണിക്കുന്നുണ്ട്. കള്ള പ്രവാചകന്മാരെ സൂക്ഷിക്കണമെന്നുള്ള ഹെർമാസിലെ ഇടയന്റെ മുന്നറിയിപ്പും ക്രിസ്തീയ പ്രവാചക ഹർഷോന്മാദത്തെക്കുറിച്ചുള്ള അന്ത്യോഖ്യയിലെ ഇഗ്നാത്തിയോസിന്റെയും കുപ്രീയാനോസിന്റെയും പരാമർശങ്ങളും പീഡനങ്ങളുടെ നടുവിൽ തിരുവെഴുത്തുകളിൽ നിന്ന് ആശ്വാസം കണ്ടെത്തിയ ക്രിസ്ത്യാനികളെക്കുറിച്ചുള്ള ഒറിഗന്റെ സാക്ഷ്യവും ഈ പശ്ചാത്തലത്തിലാണ് നാം മനസ്സിലാക്കേണ്ടത്.

ചുരുക്കത്തിൽ പരിശുദ്ധാത്മാവിന്റെ ദർശന പ്രചോദന ദൗത്യം രണ്ടും മൂന്നും നൂറ്റാണ്ടുകളിലെ എഴുത്തുകാരിൽ നിന്ന് പ്രകടമാകുന്നിടത്തോളം തുടർന്ന് കാണുന്നില്ല. പരിശുദ്ധാത്മാവിന്റെ ആളത്വത്തെ സംബന്ധിച്ച വിവാദങ്ങളാകാം ഈ ശ്രദ്ധതിരിയ്ക്കലിന് കാരണം.

*(തുടരും.....)*

❐

# ഹിഗ്സ് ബോസോൺ കണം വിശ്വാസത്തിന് കെണിയോ?

ഫാ. ഡോ. കെ.എം. ജോർജ്ജ്

ലോകമാസകലം ശാസ്ത്രലോകത്തെ ത്രസിപ്പിച്ച ഹിഗ്സ് ബോസോൺ കണത്തിന് "ദൈവകണം" (God Particle) എന്നാണല്ലോ മറുപേര് വീണിരിക്കുന്നത്. അതുകൊണ്ടു തന്നെ, സൃഷ്ടാവായ ദൈവത്തിന്റെ സ്ഥാനം ഇത് ഏറ്റെടുക്കുമെന്നും, ഈശ്വരവിശ്വാസികൾക്ക് അത് കനത്ത ആഘാതമാകുമെന്നും ചിന്തിക്കുന്നവരുണ്ട്. ആദിപദാർത്ഥത്തിന്റെ രഹസ്യം കണ്ടെത്താൻ കിണഞ്ഞു പരിശ്രമിച്ച ശാസ്ത്രജ്ഞരുടെ പതിനെട്ടടവുകളിൽ നിന്നും കുതറി മാറിക്കൊണ്ടിരുന്ന ഹിഗ്സ് ബോസോൺ കണത്തെക്കുറിച്ച് ഒരിക്കൽ ഒരു ശാസ്ത്രജ്ഞൻ "ഈ മുടിഞ്ഞ കണിക" (Goddam Particle) എന്നു പറഞ്ഞതിൽ നിന്നാണത്രേ God Particle എന്ന പ്രയോഗം മാധ്യമങ്ങൾ ഏറ്റെടുത്തത്.

ഭൂമിക്കടിയിൽ നിന്നാണ് പുതിയ വാർത്ത വന്നത്. മഞ്ഞുമൂടി. ആൽപ്സ് മലനിരകൾക്കിടയിൽ, സ്വിറ്റ്സർലണ്ടിലെ ജനീവ നഗരത്തിനും, ഫ്രാൻസിനുമിടയിലുള്ള സ്ഥലത്ത്, 27 കി.മീറ്റർ നീളത്തിലും 125 മീറ്റർ വരെ ആഴത്തിലുമുള്ള ടണലിലാണ് Large Hadron Collider എന്ന ബൃഹത്തായ സംവിധാനം അത്യുന്നത ഊർജ്ജതലത്തിൽ കണങ്ങളെ തമ്മിലിടിപ്പിച്ച്, പ്രപഞ്ചോൽപ്പത്തിയുടെ ആദിനിമിഷങ്ങൾ എങ്ങനെയായിരുന്നു എന്നു കണ്ടെത്തുകയാണ് അത്യന്തികമായ ലക്ഷ്യം.

മാധ്യമങ്ങൾ ആഘോഷിക്കുന്നതുപോലെ, തരിതീർത്ത പ്രഖ്യാപനമല്ല ജനീവയിൽ നിന്നു വന്നത്. പ്രൊഫ. പീറ്റർ ഹിഗ്സ് പ്രവചിച്ചതിനോട് സാമ്യമുള്ള ബോസോൺ കണത്തിന്റെ സാന്നിദ്ധ്യത്തിന് തെളിവുകളുണ്ടെന്നും ഭാവി പരീക്ഷണങ്ങളിലൂടെ മാത്രമേ അവയുടെ തനിസ്വഭാവവും ശാസ്ത്രീയ വിവക്ഷകളും വ്യക്തമാവൂ എന്നും മറ്റും അളന്നുകുറിച്ചാണ് യൂറോപ്യൻ സെന്റർ ഫോർ ന്യൂക്ലിയർ റിസർച്ച് (CERN) പറഞ്ഞത്.

കഴിഞ്ഞ ഏതാണ്ട് നാൽപ്പതു വർഷങ്ങളായി പ്രാബല്യത്തിലിരിക്കുന്ന സ്റ്റാൻഡാർഡ് മോഡൽ എന്ന പ്രപഞ്ച സിദ്ധാന്തത്തെ കുറെക്കൂടി ഉറപ്പിക്കുന്നതാണ് പുതിയ കണികയുടെ കണ്ടെത്തൽ. ഈ സിദ്ധാന്തമനുസരിച്ച്, പന്ത്രണ്ട് മൗലിക കണങ്ങളും (Fundamental Particle) നാലു മൗലിക ബലങ്ങളും (Forces) കൂടി ചേരുന്നതാണ് ദ്രവ്യ പ്രപഞ്ചത്തിന്റെ അടിസ്ഥാന ഘടന. എന്നാൽ നാലു ബലങ്ങളിൽ, നമുക്കു ചിരപരിചിതമായ ഗുരുത്വാകർഷണത്തെ കണക്കിലെടുക്കാൻ സ്റ്റാൻഡാർഡ് മോഡൽ സിദ്ധാന്തത്തിനു ഇതുവരെ കഴിഞ്ഞിട്ടില്ല. ഇലക്ട്രോ മാഗ്നറ്റിക് ബലവും രണ്ടു ന്യൂക്ലിയർ ബലങ്ങളും മാത്രമുള്ള സിദ്ധാന്തത്തിന് പല ന്യൂനതകളുണ്ട്. പുതിയ കണികയുടെ തെളിവുകൾ കൂടി കണക്കിലെടുക്കുമ്പോൾ സ്റ്റാൻഡാർഡ് മോഡൽ പ്രപഞ്ചസിദ്ധാന്തം കുറെക്കൂടി ഭദ്രമായിത്തീരുമെന്നാണ് ശാസ്ത്രജ്ഞരുടെ പ്രതീക്ഷ.

എന്നാൽ ഇതുകൊണ്ട് എല്ലാമായി എന്നു വിചാരിക്കുന്നത് വലിയ അബദ്ധമായിരിക്കും. നമ്മുടെ പ്രപഞ്ചത്തിന്റെ ഒരു സമ്പൂർണ്ണ ചിത്രം ഉരുത്തിരിച്ചെടുക്കാൻ തടസ്സമായി നിൽക്കുന്ന അനേകം സംഗതികളുണ്ട്. ഉദാഹരണമായി, ഇപ്പോൾ നമുക്ക് കാണപ്പെടുന്ന ബ്രഹ്മാണ്ഡമായ ഈ പ്രപഞ്ചം മുഴുവനും, വാസ്തവത്തിൽ ഉള്ള ദ്രവ്യത്തിന്റെ (matter) ഏതാണ്ട് 4 ശതമാനമേ ഉള്ളൂ എന്നാണ് ശാസ്ത്രീയ നിരീക്ഷണം. ഏതാണ്ട് 24 ശതമാനം ദ്രവ്യപ്രപഞ്ചവും അജ്ഞാതവും അദൃശ്യവുമാണ്. അതിന് തമോദ്രവ്യം (dark matter) എന്നാണ് പേരു നല്കിയിരുക്കുന്നത്. ബാക്കിയുള്ള ഏകദേശം 72 ശതമാനം നമുക്ക് തീർത്തും അജ്ഞാതമായ ഇരുണ്ട ഊർജ്ജമാണ് (dark energy). നമുക്കു കാണാമെന്നു പറയുന്ന 4 ശതമാനം പ്രപഞ്ചം പോലും യഥാർത്ഥത്തിൽ നാം കാണുന്നില്ല. അതിശക്തമായ ദൂരദർശിനികളും സൂക്ഷ്മദർശിനികളും നമ്മുടെ ദൃഷ്ടിയെ അൽപ്പമൊക്കെ അകലത്തിലേക്കും ആഴത്തിലേക്കും നയിക്കും. ബാക്കിയൊക്കെ നമ്മുടെ ശാസ്ത്രീയ നിഗമനങ്ങളാണ്, ശതമാനക്കണക്കുകൾ പോലും ചില ഊഹങ്ങളുടെ അടിസ്ഥാനത്തിലാണ്.

അതുകൊണ്ട് നാം വളരെ അവധാനപൂർവ്വം സമീപിക്കേണ്ട വിഷയങ്ങളാണിത്. പെട്ടെന്നൊരു നിഗമനത്തിൽ എത്തുന്നത് അശാസ്ത്രീയമായിരിക്കും. മഹാസമുദ്രത്തിൽ ഒരു കൊച്ചുതുരുത്ത് കണ്ടെത്തിയാൽ, അതിനെ നമുക്ക് നിഷേധിക്കാനാവില്ല. ആ തുരുത്തിന്റെ സ്വഭാവവും മറ്റും ആഴമായി പഠിക്കുന്നതും നല്ലതാണ്. പക്ഷേ മഹാസമുദ്രം എന്താണെന്ന് അൽപ്പമെങ്കിലും അറിയാവുന്നവർ ഒരിക്കലും പറയുകയില്ല, ഞങ്ങൾ എല്ലാം കണ്ടെത്തിയെന്ന്. ഏതാണ്ട് ഇതുപോലെയാണ് കാണപ്പെടുന്ന നമ്മുടെ പ്രപഞ്ചവും കാണപ്പെടാത്ത പ്രപഞ്ചവും തമ്മിലുള്ള ബന്ധം.

നിഖ്യാവിശ്വാസപ്രമാണം ആരംഭിക്കുന്നത് “ആകാശത്തിന്റെയും ഭൂമിയുടെയും കാണപ്പെടുന്നവയും കാണപ്പെടാത്തവയുമായ സകലത്തിന്റെയും സ്രഷ്ടാവായ ദൈവത്തെ” ഓർത്തുകൊണ്ടാണ്. പഴയ ശാസ്ത്രമനുസരിച്ച് കാണപ്പെടുന്നതിനു മാത്രമേ വാസ്തവത്തിൽ അസ്തിത്വം ഉള്ളു. കാണപ്പെടാത്തത് എന്നൊക്കെ പറയുന്നത് മതങ്ങളും മറ്റും നടത്തുന്ന അർത്ഥശൂന്യമായ ജൽപ്പനങ്ങളാണ്. പുതിയ ശാസ്ത്രമനുസരിച്ച്, വാസ്തവത്തിൽ ഉള്ളതിന്റെ 4 ശതമാനം, എന്നുവച്ചാൽ, നിസ്സാരമായ ഒരു തരി മാത്രമേ നമുക്ക് അറിയാനാവുന്നതുള്ളു. ബാക്കിയൊക്കെ തീർത്തും അജ്ഞേയമായ തമോദ്രവ്യവും തമോർജ്ജവുമായി നിലനിൽക്കുന്നു. അദൃശ്യമായ ഈ ദ്രവ്യതലം, നമുക്കറിയാവുന്ന ദ്രവ്യത്തിന്മേൽ ചെലുത്തുന്ന സ്വാധീനം കൊണ്ടാണ്, അങ്ങനെ അദൃശ്യമായ ഒരു മണ്ഡലം, അഥവാ അനേകം മണ്ഡലങ്ങൾ, ഉണ്ടെന്ന് നാം ശാസ്ത്രീയമായി അനുമാനിക്കുന്നത്. അപ്പോൾ, “കാണപ്പെടുന്നവയും കാണപ്പെടാത്തവയുമായ സകലത്തിന്റെയും സ്രഷ്ടാവ്” എന്നു ദൈവത്തെ വിളിക്കുന്നത് കൂടുതൽ അർത്ഥപൂർണ്ണമായിത്തീരുന്ന നമ്മുടെ കാലത്ത്. “ദൈവകണം” എന്നൊക്കെ പറയുന്ന സംഗതികൾ യഥാർത്ഥത്തിൽ നമ്മുടെ ദൈവ വിശ്വാസത്തെ കൂടുതൽ ഉറപ്പിക്കുകയും ആഴമാക്കുകയും ചെയ്യുകയാണ്. ചിലർ ഭയപ്പെടുന്നതുപോലെ ശാസ്ത്രീയ പരീക്ഷണങ്ങൾ ഈശ്വരവിശ്വാസത്തിന് തുരങ്കം വയ്ക്കുകയില്ല.

അനന്തത (Infinity) എന്ന സങ്കല്പം ദൈവശാസ്ത്രത്തിലും ഗണിതശാസ്ത്രത്തിലുമുണ്ട്. പക്ഷേ രണ്ടു കൂട്ടർക്കും വാസ്തവത്തിൽ അറിഞ്ഞുകൂടാ അതെന്താണെന്ന്. അറിഞ്ഞാൽപ്പിന്നെ അത് അനന്തതയാവില്ലല്ലോ. എങ്കിലും ആ സങ്കൽപ്പത്തിന് ഗണിത ചിഹ്നമുണ്ട്. അതുപയോഗിച്ച് പല അഭ്യാസങ്ങളും നടത്താം. ചിലതൊക്കെ മനുഷ്യർക്കു പ്രയോജനപ്പെടും. ചിലതൊക്കെ അപ്രസക്തമായിരിക്കും. കണികാശാസ്ത്രത്തിലെ പുതിയ പരീക്ഷണങ്ങൾ അനന്തതയിലേക്ക് പുതിയ ജനാലകൾ തുറക്കുകയാണ്. ഈ അന്വേഷണം ഉള്ളി പൊളിക്കുന്നതുപോലെയാണ് എന്ന് ചിലർ പറയും. ഒന്നു പൊളിക്കുമ്പോൾ അടുത്ത തുവരും. നാം പൊളിക്കുന്ന ഓരോ പോളയും വാസ്തവത്തിൽ ഉള്ളതാണ്. പക്ഷേ പൊളിച്ച് പൊളിച്ച് എവിടെയെത്തും എന്നതാണ് ചോദ്യം? എങ്കിലും ഈ അനന്തമായ പോള പൊളിക്കൽ ഒരു ആദ്ധ്യാത്മിക യജ്ഞം കൂടിയാണ്.

വീണ്ടും വീണ്ടും അന്വേഷിക്കാനുള്ള അദമ്യമായ ത്വര മനുഷ്യനു മാത്രമേയുള്ളു. മറ്റെല്ലാ ജീവികളും ഇരയിലും ഇണയിലും അന്വേഷണത്തെ ഒതുക്കുന്നു. ഭക്ഷണത്തിലൂടെ സ്വന്തം നിലനിൽപ്പും ഇണയിലൂടെ വംശത്തിന്റെ നിലനിൽപ്പും മാത്രമാണ് അവർക്ക് പ്രസക്തമായ അന്വേഷണം. മനുഷ്യൻ മാത്രം അവയ്ക്കപ്പുറത്തേക്ക് പോകുന്നു. അതുകൊണ്ട് ആദ്ധ്യാത്മികതലത്തിലാണെങ്കിലും ഭൗതികതലത്തിലാണെങ്കിലും നിരന്തരമായ അന്വേഷണം നമ്മുടെ വിശുദ്ധമായ വിളിയും ഉത്തരവാദിത്തവുമാണ്.

ജനീവയിലെ ലാർജ് ഹേഡ്രൺ കൊലൈഡർ (LHC) ലോകത്തിലേക്കും വലിയ യന്ത്രസംവിധാനമാണ്. സൂര്യന്റെ ഉള്ളിലെ ചൂടിനേക്കാളും ചൂടും, ബഹിരാകാശത്തിലെ തണുപ്പിനേക്കാൾ തണുപ്പും, ശുദ്ധമായ ശൂന്യതയും ഈ ഭൂമിയിൽ സൃഷ്ടിക്കാൻ കഴിയുന്ന കൂറ്റൻ യന്ത്രമാണത്. 300 കോടി യൂറോയിൽ കൂടുതൽ ചെലവു വരുന്ന ഈ സംവിധാനം സൃഷ്ടിക്കാൻ കഴിവുള്ള മനുഷ്യന്റെ വർഗ്ഗത്തിൽ പകുതിയിൽ ഏറെപ്പേർ അർദ്ധപട്ടിണിക്കാരും പാവങ്ങളുമാണ് എന്നതും മറക്കാതിരിക്കാം. പക്ഷേ, അതുകൊണ്ട് മനുഷ്യൻ തന്റെ അന്വേഷണത്വര അവസാനിപ്പിക്കണം എന്നു പറയാനാവില്ല. ഹിഗ്സ് ബോസോൺ കണിക കണ്ടെത്തിയാൽ ഉടൻ മനുഷ്യർക്ക് വലിയ പ്രയോജനം ഉണ്ടാവുകയില്ലായിരിക്കാം. ഒരു പക്ഷേ ശാസ്ത്രജ്ഞർക്ക് അവരുടെ പ്രപഞ്ചസിദ്ധാന്തത്തെ ഒന്നു പുതുക്കിപ്പണിയാം. എങ്കിലും അമൂർത്തമായ ഈ അന്വേഷണത്തിന്റെ ഫലമായി മനുഷ്യർക്ക് പ്രയോജനപ്പെടുന്ന പലതും പിന്നീടു പാർശ്വഫലങ്ങളായി ഉരുത്തിരിയാം.

അനുക്ഷണ വികസ്വരമായ നമ്മുടെ പ്രപഞ്ചത്തെ ഒന്നാക്കി നിർത്തുന്ന "അദൃശ്യമായ മണ്ഡലം" എന്താണെന്ന് ശാസ്ത്രം അന്വേഷിക്കുന്നതിൽ നാം സന്തോഷിക്കണം. അതിന്റെ കണ്ടെത്തലുകൾ കേവല സത്യമാകണമെന്നില്ല. സിദ്ധാന്തങ്ങൾ മാറി മാറി വരാം. ശാസ്ത്രത്തിലെ "കുടമാറ്റങ്ങൾ" (paradign shift) പ്രസിദ്ധമാണല്ലോ. "തീരങ്ങളില്ലാത്ത മഹാസമുദ്രം" എന്ന് ദൈവസ്വഭാവത്തെക്കുറിച്ച് നാസിയാൻസിലെ വി. ഗ്രീഗോറിയോസ് പറയുന്നു. ശാസ്ത്രത്തിലെ അനന്തതാസങ്കൽപ്പത്തിനും ഇത് ബാധകമാണ്. നമുക്കു കാത്തിരിക്കാം എന്താണ് പുതിയ കണത്തെ കണ്ടുവരുന്ന ശാസ്ത്രം നമുക്ക് സമ്മാനിക്കുന്നതെന്ന് അറിയാൻ.

കേംബ്രിഡ്ജ് യൂണിവേഴ്സിറ്റിയിൽ നിന്നാണ് ഈ കുറിപ്പെഴുതുന്നത്. ഇവിടെ പുതിയ കണ പരീക്ഷണ വിജയത്തെക്കുറിച്ചുള്ള ചർച്ചകൾ സജീവമാണ്. വാടിയ ചേമ്പിൻ തണ്ടുപോലെ ശരീരം തളർന്നു വീൽ ചെയറിൽ കിടക്കുന്ന പ്രശസ്ത ഭൗതികശാസ്ത്ര സൈദ്ധാന്തികൻ സ്റ്റീഫൻ ഹോക്കിങ് ഇവിടെയാണ്. ഹിഗ്സ് ബോസൺ കണ്ടുപിടിയ്ക്കയില്ല എന്നു പന്തയം വച്ച അദ്ദേഹത്തിന് 100 ഡോളർ നഷ്ടപ്പെട്ടു എന്നു തമാശു പറയുന്നു.

ശാസ്ത്രജ്ഞർക്കും ശാസ്ത്രത്തിനും തെറ്റു പറ്റാം. അതു തിരുത്തി, പുതിയ മാർഗ്ഗം അന്വേഷിക്കുന്നതാണ് യഥാർത്ഥ ശാസ്ത്രത്തിന്റെ സ്വഭാവം. മതചിന്തകർക്കും മതാദ്ധ്യക്ഷന്മാർക്കും തെറ്റു പറ്റാം. തെറ്റുകൾ തിരുത്തൽ മതത്തിൽ വളരെയൊന്നും ഉണ്ടാകുന്നില്ല എന്നാണ് ചില ശാസ്ത്രജ്ഞരുടെ അഭിപ്രായം.

❐

## അദ്ധ്യാപക യോഗം



ഓർത്തഡോക്സ് സിറിയൻ സൺഡേ സ്കൂൾ അസ്സോസിയേഷൻ പിറവം ഡിസ്ട്രിക്ട് അദ്ധ്യാപക യോഗം 18-07-2012 ബുധനാഴ്ച പിറവം കാതോലിക്കേറ്റ് സെന്ററിൽ കണ്ടനാട് വെസ്റ്റ് ഭദ്രാസന മെത്രാപ്പോലീത്ത ഡോ. മാത്യൂസ് മാർ സേവേറിയോസ് ഉദ്ഘാടനം ചെയ്തു.

വെരി. റവ. ഫാ. പി.യു. കുര്യാക്കോസ്, റവ. ഫാ. ഡോ. ഒ.പി. വർഗീസ്, റവ. ഫാ. ടി.പി. കുര്യൻ എന്നിവർ ക്ലാസെടുത്തു.

91 വർഷമായി പിറവത്ത് പ്രവർത്തിച്ചുവന്ന എം.കെ.എം. ഓർത്തഡോക്സ് സൺഡേ സ്കൂൾ നശിപ്പിച്ചതിനെതിരായി ഓണക്കൂർ സെന്റ് മേരീസ് സൺഡേസ്കൂൾ ഹെഡ്മാസ്റ്റർ ശ്രീ. സി.എസ്. ബാബു അവതാരകനായും പുതുവേലി സെന്റ് ജോൺസ് സൺഡേസ്കൂൾ ഹെഡ്മിസ്ട്രസ് ശ്രീമതി മേരി വർഗീസ് അനുവാദകയായും അവതരിപ്പിച്ച പ്രതിഷേധപ്രമേയം യോഗം ഐകണ്ഠ്യേന പാസ്സാക്കി. പിറവം ഡിസ്ട്രിക്ടിൽപ്പെട്ട 5 സൺഡേസ്കൂളിൽ നിന്നുള്ള അദ്ധ്യാപകർ യോഗത്തിൽ പങ്കെടുത്തു. ഡിസ്ട്രിക്ട് ഇൻസ്പെക്ടർ ശ്രീ. വി.പി. വർഗീസ്, സെക്രട്ടറി ശ്രീ. എം.കുര്യാക്കോസ് എന്നിവർ നേതൃത്വം നല്കി.

# ക്രിസ്തു കേന്ദ്രീകൃതമല്ലാത്ത, വ്യാജ ആത്മീയത തിരുത്തപ്പെടേണ്ടതല്ലേ? -2

ഫാ. ഡോ. ഒ. തോമസ്

ക്രിസ്തുവും ദൈവരാജ്യമൂല്യങ്ങളും ഇടവകകളുടെ പ്രഥമവും പ്രധാനവുമായ ലക്ഷ്യമായിവന്നാൽ ഇന്നുള്ളതുപോലെ ഇടവകകൾക്ക് പ്രവർത്തിക്കാനാവുമായിരുന്നോ? സുവിശേഷം തന്നെ ദൈവരാജ്യത്തേക്കുറിച്ചുള്ളതാണ്, ക്രിസ്തുവിന്റെ വരവോടെ ആരംഭിച്ചുകഴിഞ്ഞു. അതിന്റെ പൂർത്തീകരണത്തിലേക്കു ലോകത്തെ നയിക്കുവാനുള്ള മുഖാന്തിരമായി പ്രവർത്തിക്കുന്നതിനാണ് ക്രിസ്തു തന്റെ ശരീരമായ സഭയെ രണ്ടാമത്തെ ഇസ്രായേലായി തെരഞ്ഞെടുത്തത്. ദൈവരാജ്യത്തിന്റെ മൂല്യങ്ങൾ ലോകത്തിന്റെ മൂല്യങ്ങളിൽനിന്ന് ഏറെ വ്യത്യസ്തമാണ്. ദൈവരാജ്യത്തിൽ ചുങ്കക്കാരും, പാപികളും, വേശ്യാസ്ത്രീകളും, അനുതപിക്കുന്നവരും, ഭൗതികസൗകര്യങ്ങൾ നിരാകരിക്കപ്പെട്ടവരും കേന്ദ്രസ്ഥാനത്താണ്. അധികാരവും സമ്പത്തും കൂട്ടിവെക്കുന്നവർ ദൈവരാജ്യത്തിന് പുറത്താണെന്നാണ് ക്രിസ്തു പഠിപ്പിച്ചത്. അതുകൊണ്ടാണല്ലോ ദൈവരാജ്യത്തിന്റെ സുവിശേഷത്തിനുവേണ്ടി അയയ്ക്കപ്പെട്ടപ്പോൾ പൊക്കണവും, സഞ്ചിയും, രണ്ടുടുപ്പും, രണ്ടുജോഡി ചെരുപ്പുകളും ആവശ്യമില്ലെന്ന് കർത്താവ് പഠിപ്പിച്ചത്. ഭക്തികേന്ദ്രം, ക്രിസ്തുവല്ലെങ്കിൽ ദൈവരാജ്യമൂല്യങ്ങളുടെ നിരസത്തിൽ ആർക്കും അസ്വസ്ഥതയുണ്ടാവാൻ സാദ്ധ്യതയില്ല.

പ്രവർത്തിക്കുവാൻ ഏറെ ബുദ്ധിമുട്ടുള്ള കാര്യങ്ങളാണ് ദൈവരാജ്യത്തോട് ബന്ധപ്പെടുത്തി കർത്താവ് പഠിപ്പിച്ചത്. നിന്റെ അയൽക്കാരനെ നിന്നെപ്പോലെ സ്നേഹിക്കണം. അയൽക്കാരൻ ആരെന്നുപോലും അന്വേഷിപ്പാൻ മനസ്സില്ലാത്തവർക്കു ഈ കല്പനയുടെ സാംഗത്യം എന്താണ് ? ശത്രുവിനെ സ്നേഹിക്കണം. ഉപദ്രവിക്കുന്നവർക്കുവേണ്ടി പ്രാർത്ഥിക്കണം, ഏഴ് എഴുപതുവട്ടം ക്ഷമിക്കണം, വായ്പ ചോദിക്കുന്നവരെ ഒഴിഞ്ഞുകളയരുത്, ഒരു മൈൽ ദൂരം യാത്രചെയ്യണമെന്നപേക്ഷിക്കുന്നവന്റെ കൂടെ രണ്ടു മൈൽ പോകണം. ഇതൊക്കെ പ്രാവർത്തികമാക്കുവാൻ എത്രമാത്രം വിഷമമുള്ളതാണ്. ഈ വിഷമം ഒഴിവാക്കാൻ ഒരു എളുപ്പമാർഗ്ഗമേ ഉള്ളൂ. ക്രിസ്തുവിനെ ഹൃദയത്തിന്റെ ഉള്ളിൽ പ്രതിഷ്ഠിക്കാതിരിക്കുക. പകരം വിളിച്ചാൽ വിളികേട്ട്, ഉദ്ദിഷ്ടകാര്യം സാധിച്ചുതരുന്ന മറ്റാരെയെങ്കിലും പ്രതിഷ്ഠിക്കുക.

ക്രിസ്തു കേന്ദ്രമായാൽ, ആത്മീയതയുടെ ശൈലി മാറ്റേണ്ടിവരും. നൂറുകോടിയിലധികം ജനങ്ങൾ പട്ടിണികിടക്കുന്ന ലോകത്തിൽ, പോഷകാഹാരം ലഭ്യമല്ലാത്തതിനാൽ ഒരു മിനിറ്റിൽ ഏഴുപേർ വീതം മരിച്ചുകൊണ്ടിരിക്കുന്ന ഈ ലോകത്തിൽ ആർക്കു മനസ്സാക്ഷിക്കുത്തില്ലാതെ സമ്പന്നനായി ജീവിക്കാൻ സാധിക്കും. ലോകരാഷ്ട്രങ്ങൾ ആയുധങ്ങൾക്കുവേണ്ടി ചെലവഴിക്കുന്ന പണത്തിന്റെ പത്തിലൊന്നെങ്കിലും ദാരിദ്ര്യനിർമ്മാർജ്ജനത്തിനുവേണ്ടി മാറ്റിവെച്ചാൽ ലോകത്തിൽ പട്ടിണിയെന്ന കൊടിയ തിന്മ ഒഴിവാക്കാമായിരുന്നു. ഈ കാര്യം സെക്കുലർ ലോകത്തെ കൂടെകൂടെ ഓർമ്മിപ്പിച്ചുകൊണ്ടിരിക്കാനുള്ള ധാർമ്മികശക്തി സഭകൾക്കുണ്ടോ? സഭകളും, സമ്പന്ന ഇടവകകളും, വ്യക്തികളും കാണിക്കുന്ന ആഡംബരങ്ങൾ ക്രിസ്തുവിന്റെ സന്നിധിയിൽ വല്ല നീതീകരണവുമുള്ളതാണോ? കാരിരുമ്പാണികളാൽ തടിക്കുരിശിൽ തറയ്ക്കപ്പെട്ട രക്ഷകന്റെ നാമത്തിലും പേരിലും സ്വർണ്ണക്കുരിശുകൾ പണിയിക്കുന്നതിനും, ലോകത്തിന്റെ മുമ്പിൽ ആദരവ് പിടിച്ചു പറ്റുവാൻ വേണ്ടി അണിയുന്നതിലും നീതീകരണം കണ്ടെത്താനാവുമോ?

സാത്താൻ വെച്ചിട്ടുള്ള മറ്റൊരു കെണിയാണ് സ്ഥാപന വൈപുല്യം. ഇത് ദൈവരാജ്യത്തിന്റെ വളർച്ചയുടെ അടയാളമായി സൂചിപ്പിക്കുന്ന വേദഭാഗങ്ങളോ, പൂർവ്വിക പിതാക്കന്മാരുടെ എഴുത്തുകളോ ചൂണ്ടിക്കാട്ടുവാനുണ്ടോ? സ്ഥാപനങ്ങളുടെ വളർച്ച സഭയുടെ വളർച്ചയുടെ അടയാളമായി കാണുവാൻ തുടങ്ങിയത് ഈ അടുത്ത കാലത്തല്ലേ? സമ്പന്നർ സഭയേയും സമൂഹത്തേയും നിയന്ത്രിക്കാൻ തുടങ്ങിയപ്പോഴല്ലേ ഇത്തരത്തിലുള്ള പുതിയ മാനദണ്ഡങ്ങൾ ആധികാരികഭാവം സ്വീകരിച്ചു തുടങ്ങിയത്? പൗരസ്ത്യസഭകൾ ഉയർത്തിപ്പിടിക്കുന്ന സന്യാസ പ്രസ്ഥാന

ത്തിന്റെ മൂല്യം ഇന്നത്തെ ആഡംബര സംസ്കാരത്തിന് ചേരുന്നതല്ല എന്ന് ഉറക്കെ പറയാൻ തക്ക സന്യാസിമാർ ഇല്ലാ എന്നത് വേറൊരു വൈരുദ്ധ്യം.

ആഗോളവൽക്കരണ സമൂഹത്തിൽ സമ്പന്നർക്ക് ശാരീരിക മനഃക്ലേശങ്ങളേ ഉള്ളു. അതു നീങ്ങിക്കിട്ടാനുള്ള വഴികൾ എവിടെ ലഭിക്കുന്നുവോ അതൊക്കെ അവർക്ക് ആത്മീയമാണ്. എന്നാൽ യേശുതമ്പുരാൻ മറ്റൊരു പ്രധാനകാര്യം ചൂണ്ടികാണിച്ചു. ആത്മാവിൽ ദരിദ്രരായവർ ഭാഗ്യവാന്മാർ, എന്തുകൊണ്ടെന്നാൽ ദൈവരാജ്യം അവർക്കുള്ളത്. വളരെ സ്പഷ്ടമാണ് ആത്മാവിൽ ദരിദ്രരായവർ ആരുമില്ല. കേസ്സിലെ പ്രതിതന്നെ ന്യായാധിപനാകുന്നതുപോലെ എല്ലാവരും തങ്ങളെതന്നെ അളന്നുനോക്കി ആത്മീയതയുടെ ഉത്തുംഗത്തിൽ നില്ക്കുന്നതായി അവകാശപ്പെടുന്നു. നാലടിയില്ലാത്ത ഒരു കൊച്ചൻ തനിക്ക് എട്ടടിനീളമുണ്ടെന്ന് അവകാശപ്പെടുന്നു. അവന്റെ അവകാശവാദത്തെ വെല്ലുവിളിച്ചപ്പോൾ കൈയിലുന്ന അരയടി സ്കെയിൽ അവൻ കണക്കുകൂട്ടിയത് ഒരടിയായിട്ടായിരുന്നു എന്നുമാത്രം. അവനവന്റെ കൈയിലെ സ്കെയിലനുസരിച്ച് അളന്ന് ഇന്ന് എല്ലാവരും ആത്മീയരാണ്. ആത്മാവിൽ ദാരിദ്രരല്ലാത്തവർക്ക് അനുതാപവും പശ്ചാത്താപവും ആവശ്യമില്ല. ഇവിടെയും ക്രിസ്തുസാന്നിദ്ധ്യത്തിന്റെ അഭാവമല്ലേ ദർശിക്കുന്നത്. ക്രിസ്തുവിനോട് അടുത്തുനിൽക്കുമ്പോഴാണ് ആത്മാവിലെ ദാരിദ്ര്യം തിരിച്ചറിയുന്നത്. നിർഭാഗ്യവശാൽ അത്തരത്തിലുള്ള ഒരു വിനയവും ത്യാഗവും വിശ്വാസികളിൽ നിന്ന് എന്നേ മാറ്റപ്പെട്ടുകഴിഞ്ഞു. സ്വർഗ്ഗരാജ്യം നിരന്തരമാനസ്സാന്തര ജീവതമാണ്. ഓരോദിവസവും അനുതപിക്കാനും പശ്ചാത്തപിക്കാനും, അതേ സമയം നമ്മോടു ക്ഷമിക്കുകയും കുറവുകളോട് കൂടി നമ്മെ സ്നേഹിക്കുകയും നമ്മെ കരുതുകയും ചെയ്യുന്ന ദൈവത്തിൽ ആശ്രയം വെച്ച് ദിനംപ്രതി ആകുലചിന്തകളിൽ നിന്നകന്ന് സന്തോഷത്തോടെ ജീവിക്കാനും നമ്മെ സഹായിക്കുന്നതാണ് യാഥാർത്ഥ ആത്മീയ ജീവിതം. ഇതൊക്കെ സാദ്ധ്യമാകുന്നത് ഒരുവൻ ക്രിസ്തുവിലാകുമ്പോഴാണ്.

ഭൗതികതയുടെ അതിപ്രസരം മൂലമാണ് ക്രൈസ്തവ സമൂഹം ക്രൂശിന്റ പാതയിൽ നിന്ന് വ്യതിചലിച്ചതെന്നു പറയുന്നതിൽ വാസ്തവമുണ്ട്. എന്നാലും റോമാ സാമ്രാജ്യം ഭൗതികതയുടെ അതിപ്രസരത്തിൽ നിൽക്കുമ്പോഴാണ് അവിടെ ക്രിസ്തുവിന്റെ സഭയ്ക്കു വേരോട്ടമുണ്ടായത്. ഭൗതികതയെ അതിജീവിക്കാൻ തക്കവണ്ണം ആദിമ ക്രൈസ്തവ സമൂഹവും അതിന് നേതൃത്വം കൊടുത്തവരും ക്രിസ്തുവിൽ പുതുതാക്കപ്പെട്ടതുകൊണ്ടാണ് ഭൗതികതയിൽ നിന്ന് വിട്ടുനിൽക്കാൻ അവർക്കു സാദ്ധ്യമായത്. നമ്മുടെ ജീവിതശൈലിയ്ക്കു മാറ്റം വരുത്താതെ (ക്രിസ്തുവിലായാൽ മാറ്റം ഉണ്ടായേ മതിയാകൂ) മനസ്വസ്ഥതയും രോഗശാന്തിയും ഭൗതിക വളർച്ചയും ലക്ഷ്യം വെക്കുന്ന ഒരു ആത്മീയതയാണ് സഭാഭേദമന്യേ എല്ലാവരുടേയും ലക്ഷ്യം.

ഈ ലേഖനം എഴുതിത്തുടങ്ങാൻ പ്രചോദനം നല്കിയ സംഭവത്തോടു സമാനമായമറ്റൊന്ന് ഇത് എഴുതിത്തീരുന്നതിനു മുമ്പുണ്ടായി. മാനസിക അസ്വസ്ഥതയുമായെത്തിയ ഒരു പെൺകുട്ടി പ്ലസ് ടൂ വിന് പഠിക്കുന്നു. ഇടയ്ക്കിടെ ഉണ്ടായ അസ്വസ്ഥതകൾക്ക് അമ്മതന്നെ കാരണം കണ്ടെത്തി. ചെറുപ്പത്തിൽ മരിച്ചുപോയ, പിതാവിന്റെ സഹോദരി ഇടയ്ക്കിടെ ഇവളെ ശല്യപ്പെടുത്തുന്നുവത്രെ. പരുമലതിരുമേനി, സഹദാ, കല്ലടയപ്പൂപ്പൻ, കടമറ്റത്തച്ചന്റെ സേവയുള്ള അത്ഭുതവീരൻ, യൂദാശ്ലീഹാ ഇവരെയൊക്കെ വിളിച്ചു പ്രാർത്ഥിച്ചു. പ്രയോജനമുണ്ടായില്ല. ഇനിമേലിൽ നിങ്ങളെ വിളിക്കുകയില്ലെന്നും താക്കീതുകൊടുത്തു. ഇത്തരത്തിലുള്ള ശല്യം മാറ്റിയെടുക്കാൻ കർത്താവിന്റെ നാമമാണ് ഉപയോഗിക്കേണ്ടത് എന്ന ശാസനയുമായി പെന്തിക്കോസ്തു ഉപദേശിയും പ്രത്യക്ഷപ്പെട്ടു. പ്രയോജനമുണ്ടായില്ല. കുട്ടിയോട് മനസ്സിനു വിഷമമുണ്ടാക്കിയ കാര്യങ്ങൾ തുറന്നുപറയാൻ ആവശ്യപ്പെട്ടു. ക്ലാസ്സിലെ ഒരു ടീച്ചറുമായി ഉണ്ടായ വിവാദവും അതേചൊല്ലി മറ്റെല്ലാ കുട്ടുകാരുടെയും മുൻപിൽ വച്ച് കുട്ടിയെ ശാസിച്ചതിന്റെ വേദനയും ഒറ്റപ്പെടലിന്റെ അനുഭവവുമൊക്കെ കുട്ടിയുടെ മനസ്സിനുണ്ടാക്കിയ ഭാരമാണ് അസ്വസ്ഥതയ്ക്കെല്ലാം കാരണമായത്. ഇവിടെയും വ്യക്തമാണ് ദൈവാന്വേഷണവും മദ്ധ്യസ്ഥതയുമെല്ലാം മാനസിക പ്രശ്നങ്ങൾ മാറ്റുവാനാണ്, പുതിയ സൃഷ്ടിയാകാനായിട്ടല്ല.

ത്രിത്വത്തിൽ രണ്ടാമനും, ലോകത്തിന്റെ വീണ്ടെടുപ്പുകാരനും പൂർണ്ണ ദൈവവും, പൂർണ്ണ മനുഷ്യനുമായ ക്രിസ്തുവിൽ വീണ്ടും ജനിച്ചവർ, താൻ ചൂണ്ടിക്കാണിച്ച ദൈവരാജ്യമൂല്യങ്ങളിലേക്ക് വളരാത്തതിലുള്ള ആത്മാവിലുള്ള ദാരിദ്ര്യം ഉൾക്കൊണ്ട് നിരന്തരം പുതുക്കപ്പെടുവാൻ ആഗ്രഹിക്കുന്നിടത്താണ് യഥാർത്ഥ ആത്മീയത ഉരുത്തിരിയുന്നത്. മറ്റുള്ളതൊക്കെ മനഃശാന്തി കിട്ടാനുള്ള മനഃശാസ്ത്ര ഉപാധികൾ മാത്രം.

❐

# കോട്ടൂർ പള്ളി

അഡ്വ. മനു ജോർജ്ജ് കുരുവിള

പുരാതനമായ കോലഞ്ചേരി പള്ളിയുടെ അതിപുരാതനമായ കുരിശുപള്ളിയാണ് കോട്ടൂർ പള്ളി അഥവാ കോട്ടൂർ സെന്റ് ജോർജ്ജ് സുറിയാനി പള്ളി. ഗീവർഗീസ് സഹദായുടെ നാമത്തിൽ സ്ഥാപിതമായ ദേവാലയങ്ങളിൽ മലങ്കരയിൽ ഏറ്റവും പുരാതനമെന്ന് കരുതാവുന്നതും, എറണാകുളം ജില്ലയിലെ ക്രൈസ്തവ ദേവാലയങ്ങളിൽ കോട്ടക്കാവ് പള്ളി കഴിഞ്ഞാൽ പഴമയിൽ രണ്ടാമത്തേതുമാണ് ഈ പരിശുദ്ധ ദേവാലയം.

കോട്ടൂർ പള്ളി സ്ഥാപനവുമായി ബന്ധപ്പെട്ടിട്ടുള്ള നൂറ്റാണ്ടുകൾ പഴക്കമുള്ള ചരിത്ര രേഖകൾ ഇന്ന് അവശേഷിക്കുന്നില്ലെങ്കിലും മഴുവന്നൂർ 'കോട്ടൂർ-കുളങ്ങാട്ടിൽ', ഉദയംപേരൂർ 'കോട്ടൂർ', മുതലായ കുടുംബങ്ങളുടെ എഴുതപ്പെട്ടിട്ടുള്ള ചരിത്രങ്ങളിൽ ഈ പള്ളി സ്ഥാപനവുമായി ബന്ധപ്പെട്ടിട്ടുള്ള കാരണങ്ങൾ കുറെയൊക്കെ വ്യക്തമാണ്. പുരാതന ഹിന്ദു ബ്രാഹ്മണ കുടുംബമായ 'പാഴൂർ മന' യിൽ നിന്ന് ക്രിസ്തുമതം സ്വീകരിച്ച രണ്ട് കൂടപ്പിറപ്പുകളെ സ്വഗ്രഹത്തിൽ നിന്ന് അവിടുത്തെ കാരണവന്മാർ പുറത്താക്കിയെന്നും, അവർ കുടുംബവകയായി ഉണ്ടായിരുന്ന കോട്ടൂർ പുരയിടത്തിലേക്ക് പുരവെച്ച് മാറി താമസിച്ചുവെന്നും, 'കോട്ടൂർ മന' എന്ന് അറിയപ്പെട്ട ഈ കുടുംബത്തിലെ ആദ്യ കാരണവരാണ് കോട്ടൂർ പള്ളി സ്ഥാപിച്ചതെന്നും മേൽപ്പറഞ്ഞ കുടുംബചരിത്രങ്ങളിൽ നിന്ന് മനസ്സിലാക്കാവുന്നതാണ്. കോട്ടൂർ പള്ളി സ്ഥാപിച്ചിരിക്കുന്നത് അന്നുണ്ടായിരുന്ന ഒരു കാവ് വെട്ടിതെളിച്ചായിരുന്നെന്നും, സ്ഥാപിച്ച കാരണവരുടെ പേര് വിക്രമദത്തൻ/വിക്രമൻ എന്നാണെന്നും, അദ്ദേഹം ഗീവർഗീസ് എന്ന നാമധേയം സ്വീകരിച്ച് കോട്ടൂർ പള്ളി ഗീവർഗീസ് സഹദായുടെ നാമത്തിൽ സ്ഥാപിച്ചുവെന്നും മേൽപ്പറഞ്ഞ കുടുംബചരിത്രങ്ങളിൽ നിന്ന് മനസ്സിലാക്കാം.



ക്രിസ്തുവിനു ശേഷം അഞ്ചാം നൂറ്റാണ്ടോടു കൂടിയായിരിക്കണം കോട്ടൂർ പള്ളിയുടെ സ്ഥാപനം. മൂന്നാം നൂറ്റാണ്ടിൽ സ്ഥാപിതമായതും ഇന്ന് ആലപ്പുഴ ജില്ലയിൽ ഉൾപ്പെടുന്നതുമായ പള്ളിപ്പുറം പള്ളിയുടെ കുരിശുപള്ളിയായാണ് കോട്ടൂർ പള്ളി സ്ഥാപിതമായത്. ചേർത്തല പട്ടണത്തിനടുത്തുള്ള പള്ളിപ്പുറം പള്ളിയിൽ നിന്ന് കത്തനാരന്മാർ ആദ്യ കാലങ്ങളിൽ കോട്ടൂർ പള്ളിയിൽ വന്ന് പ്രാർത്ഥന/കുർബാന നടത്തിയിരുന്നതായാണ് വിശ്വാസം. പിറവം പള്ളിയുടെ സ്ഥാപനത്തോടുകൂടി കോട്ടൂർ പള്ളി പിറവം പള്ളിയുടെ കുരിശുപള്ളിയായി മാറി. ഒമ്പതാം നൂറ്റാണ്ടോടുകൂടി പ്രശസ്തമായ കടമറ്റം പള്ളി പണികഴിഞ്ഞപ്പോൾ കോട്ടൂർ പള്ളി കടമറ്റം പള്ളിയുടെ കുരിശുപള്ളിയായി തീർന്നു.

പതിനഞ്ചാം നൂറ്റാണ്ടിൽ കടമറ്റം പള്ളിയിൽ നിന്ന് പിരിഞ്ഞ് കോലഞ്ചേരി ഭാഗത്ത് ഒരു ഇടവക പള്ളി സ്ഥാപിക്കണമെന്ന് അന്നാട്ടുകാർ 'കോലഞ്ചേരി കുടുംബ'ത്തിലെ തങ്കൻ മാപ്പിളയുടെ നേതൃത്വത്തിൽ തീരുമാനമെടുത്തപ്പോൾ പോലും അന്ന്

കോലഞ്ചേരിയിൽ ഉണ്ടായിരുന്ന കോട്ടൂർ പള്ളിയെ ഒരു സ്വതന്ത്ര ഇടവകയായി മാറ്റുവാൻ ആരും തന്നെ ശ്രമിക്കുകയുണ്ടായില്ല. കോലഞ്ചേരി പള്ളി പുതുതായി സ്ഥാപിക്കുകയായിരുന്നു. തുടർന്ന് കോട്ടൂർ പള്ളി കോലഞ്ചേരി പള്ളിയുടെ കുരിശു പള്ളിയായി തീർന്നു.

മേൽപ്പറഞ്ഞ സമീപ ദേശങ്ങളിലുള്ള മറ്റുള്ള പള്ളികളേക്കാൾ വളരെ പുരാതനമെങ്കിലും കോട്ടൂർ പള്ളി ഒരിക്കൽ തന്നെയും ഒരു സ്വതന്ത്ര ഇടവക പള്ളിയായി നില നിൽക്കുകയുണ്ടായിട്ടില്ല. ഇതിനു ഹേതുവായി വിശ്വാസപരമായ കാരണങ്ങൾ ഉണ്ടാകുമെന്ന് തീർച്ചയെങ്കിലും ഇന്നത്തെ തലമുറകൾക്ക് അവ അന്യമാണ്.

കോട്ടൂർ പള്ളി കോലഞ്ചേരി പള്ളിയുടെ കുരിശുപള്ളിയായതിനു ഒരു നൂറ്റാണ്ടിനു ശേഷമാണ് 1599-ൽ ലത്തീൻ ആർച്ച് ബിഷപ്പ് ഡോം മെനേസിസിന്റെ നേതൃത്വത്തിൽ ഉദയംപേരൂർ സുന്നഹദോസ് നടക്കുന്നത്. ഉദയംപേരൂർ സുന്നഹദോസ്



**പള്ളിപ്പുറം പള്ളി**

കാലത്തുണ്ടായിരുന്ന പള്ളികളുടെ പട്ടികയിൽ കാണുന്ന കാട്ടൂർ (Kattoor), കോട്ടര (Kottara) പള്ളികളിലൊന്ന് കോട്ടൂർ പള്ളിയാകുവാനാണ് സാധ്യത. ഉദയംപേരൂരുമായുള്ള സ്ഥലസാമീപ്യം ഈ സാധ്യതയ്ക്ക് ആക്കം കൂട്ടുന്നു. കാട്ടൂർ, കോട്ടര എന്ന സ്ഥലനാമങ്ങൾ മറ്റു സ്ഥലനാമങ്ങളുമായി സ്ഥിരീകരിക്കുവാൻ പറ്റാത്തതും, സ്ഥലനാമത്തോട് സാമ്യമുള്ള സ്ഥലങ്ങളിൽ ഒരു സുറിയാനി ക്രൈസ്തവ സമൂഹം അക്കാലത്ത് നില നിൽക്കാതിരുന്നതും ഈ അനുമാനത്തിന് മറ്റു കാരണങ്ങളാണ്. വിദേശികൾ സ്ഥലനാമങ്ങൾ മനസ്സിലാക്കുന്നതിലുള്ള പാകപ്പിഴയാണ് ഈ ആശയക്കുഴപ്പങ്ങൾക്ക് കാരണം എന്നു കരുതാവുന്നതാണ്.

ഉദയംപേരൂർ സുന്നഹദോസിൽ ഓരോ പള്ളിയിൽ നിന്നും നാല് അൽമായരും, ഒരു ഇടവക പട്ടക്കാരനും ഉണ്ടാകണമെന്നായിരുന്നു മെനേസിസിന്റെ കല്പന. കുറഞ്ഞത് നാല് അംഗങ്ങളെങ്കിലും കോട്ടൂർ പള്ളിയിൽ നിന്ന് സുന്നഹദോസിൽ പങ്കെടുത്തിരിക്കാം എന്നു മേൽപ്പറഞ്ഞ കാരണങ്ങൾ കൊണ്ടും അവിടുണ്ടായ പ്രാതിനിധ്യം കൊണ്ടും മനസ്സിലാക്കാം.

മഹാഭൂരിപക്ഷം സുറിയാനി ക്രിസ്ത്യാനികളും കൂനൻ കുരിശിനെ അനുകൂലിച്ചു എങ്കിലും തുടർന്നുള്ള പറങ്കി കുതന്ത്രങ്ങളിൽ നല്ലൊരു പക്ഷം പള്ളികളും റോമ റീത്തുണ്ടാക്കി കത്തോലിക്ക സഭയിൽ ചേരുകയാണുണ്ടായത്. പതിനേഴാം നൂറ്റാണ്ടിന്റെ ഏഴാം ദശകത്തോടു കൂടി മലയാളത്തിൽ ഉണ്ടായിരുന്ന സുറിയാനി പള്ളികളിൽ പൂർണ്ണമായും ഓർത്തഡോക്സ് വിശ്വാസത്തിൽ നിലകൊണ്ട 32 പള്ളികളുടെ പട്ടികയിൽ അടുത്തുള്ള കോലഞ്ചേരി, കടമറ്റം മുതലായ പള്ളികളുടെ കൂടെ കോട്ടൂർ പള്ളിയും ഉണ്ടെന്നു സംശയലേശമെന്യേ കണക്കാക്കാം. പിറവം പള്ളി റോമാ റീത്തുകാരും ഓർത്തഡോക്സുകാരും തമ്മിലുള്ള കക്ഷി വഴക്കിൽപ്പെട്ട 12 പള്ളികളുടെ പട്ടികയിൽ വരുന്നു. അക്കാലമാകുമ്പോഴേക്കും പള്ളിപ്പുറം പള്ളി പൂർണ്ണമായും റോമ റീത്തുകാരുടെ അധീനതയിൽപ്പെട്ടു പോയിരുന്നു.

ഈ കാലഘട്ടത്തിൽ നടന്ന മറ്റൊരു ചരിത്രവും ശ്രദ്ധേയമാണ്. അന്ത്യോഖ്യയിൽ നിന്ന് ഒരു മെത്രാൻ മലങ്കരയിൽ വന്നുവെന്നും അദ്ദേഹം പിറവം പള്ളിയിൽ താമസിച്ചിരുന്നുവെന്നും പറയപ്പെടുന്നു. ഇദ്ദേഹത്തെ കൂട്ടിക്കൊണ്ട് അവരവരുടെ പള്ളികളിലേക്ക് കൊണ്ടുപോകുവാൻ കോട്ടൂർ പള്ളിയും കടുത്തുരുത്തി പള്ളിയും മത്സരിക്കുകയുണ്ടായി. കോട്ടൂർ പള്ളിക്കാർ മെത്രാനെ അവരുടെ താല്പര്യം മുൻകൂട്ടി തന്നെ അറിയിച്ച് സമ്മതം വാങ്ങി. കടുത്തുരുത്തി പള്ളിക്കാർ കടവിൽ ചാണ്ടി കത്തനാരുടെ നേതൃത്വത്തിൽ പിറവം പള്ളിയിൽ വന്ന സമയം തന്നെ കോട്ടൂർ പള്ളിക്കാരും അവിടെ എത്തിച്ചേരുകയുണ്ടായി. ഇരു പള്ളിക്കാരും ജലമാർഗ്ഗം തോണിയിൽ പിറവം പള്ളിയിൽ വന്നു എന്നാണ് ചരിത്രം. ശക്തനായ ചാണ്ടി കത്തനാരുടെ താല്പര്യങ്ങൾക്ക് വഴങ്ങാതെ മെത്രാൻ മുൻ തീരുമാന പ്രകാരം കോട്ടൂർ പള്ളിയിലേക്ക് പോവുകയാണുണ്ടായത്. ഇക്കാരണത്താൽ ചാണ്ടി കത്തനാരും കടുത്തുരുത്തി പള്ളിക്കാരും വഴക്കാവുകയും പിന്നീട് മറ്റു ചില കാരണങ്ങളാലും റോമാ റീത്തിൽ ചേരുകയാണ് ഉണ്ടായതെന്നും 'സഭാചരിത്രം' എന്ന ഗ്രന്ഥത്തെ ഉദ്ധരിച്ച് പിറവം പള്ളി ചരിത്രത്തിൽ പറയുന്നു.

ഇക്കാലമായപ്പോഴേയ്ക്കും കോട്ടൂർ കുടുംബത്തിലെ ഒരു വിഭാഗം റോമാ റീത്തിൽ ചേർന്നിരുന്നു. ഈ കൂട്ടർ കണ്ടനാട് ഇടവകയിലേക്ക് മാറിയിരുന്നതിനാൽ അത് കോട്ടൂർ പള്ളിയെ നേരിട്ട് ബാധിക്കുകയുണ്ടായില്ല. കണ്ടനാട് ഇടവകയിൽ നിന്ന് പിരിഞ്ഞാണ് മേൽപറഞ്ഞവരും മറ്റു വീട്ടുകാരും കൂടി കണ്ടനാട് ഉണ്ണി മിശിഹ എന്ന റോമാ റീത്ത് പള്ളി 1708–ൽ സ്ഥാപിക്കുന്നതെന്നത് ഇവിടെ ശ്രദ്ധേയമാണ്.

തുടർന്നുള്ള ചരിത്രം പത്തൊമ്പതാം നൂറ്റാണ്ടിലേതാണ്. 1818–ൽ മലങ്കരയിലെ സുറിയാനി പള്ളികളുടെ സഭ കൂറിനേപ്പറ്റി പറയുന്ന 'ഇന്ത്യൻ ചർച്ച് ഹിസ്റ്ററി' എന്ന ഗ്രന്ഥത്തിൽ ഓർത്തഡോക്സ് വിശ്വാസം പൂർണ്ണമായി നിലനിർത്തിയിരുന്ന 28 പള്ളികളുടെ പട്ടികയിൽ കാണുന്ന കോണ്ടൂർ (Condur), കാട്ടാറെ (Catare) പള്ളികളിൽ ഒന്ന് കോട്ടൂർ പള്ളിയാകുവാനാണ് സാധ്യത.

വെട്ടിത്തറ ദേശത്തുള്ള മുറിമറ്റത്തിൽ യൗസേപ്പ് കത്തനാർ കോട്ടൂർ പള്ളിയിൽ വികാരിയായി സേവനം അനുഷ്ഠിക്കാൻ നിയോഗിക്കപ്പെട്ടു. ഇദ്ദേഹത്തിന്റെ സഹോദരൻ കുര്യനും കുടുംബവും കത്തനാർക്ക് സഹായമെന്നോണം കോട്ടൂർ പള്ളിക്ക് അടുക്കലുള്ള കോട്ടൂർ പുരയിടത്തിലേക്ക് മാറി താമസിച്ചു. മേൽപ്പറഞ്ഞ കുര്യന്റെ മകൻ പൗലോസാണ് പിന്നീട് മലങ്കരയിൽ പുനഃസ്ഥാപിക്കപ്പെട്ട കാതോലിക്കേറ്റിലെ പ്രഥമ സാരഥീയൻ എന്നത് ഇവിടെ ഏറ്റവും സ്മരണീയമാണ്. തുടർന്നുള്ള കോട്ടൂർ പള്ളി ചരിത്രം പരിശുദ്ധ ബസേലിയോസ് പൗലോസ് പ്രഥമൻ ബാവയുടെ ചരിത്രം തന്നെയാണ്. അദ്ദേഹത്തിന്റെ ജീവിതത്തിന്റെ ഓരോ കാലഘട്ടവും ഈ പള്ളിയോട് ബന്ധപ്പെട്ടിട്ടുള്ളതാണ്. അദ്ദേഹത്തിന്റെ ആശ്രയവും ആലയവും ആയിരുന്നു തുടർന്നങ്ങോട്ട് ഈ പുരാതന ദേവാലയം.

ബാല്യം മുതൽ തന്നെ സ്വന്തം ഭവനത്തിന് കേവലം 50 മീറ്റർ മാത്രം മാറി സ്ഥിതി ചെയ്യുന്ന കോട്ടൂർ പള്ളിയിലെ ഓരോ ചലനങ്ങൾ പോലും പൗലോസ് പ്രഥമൻ ബാവ അറിഞ്ഞിരുന്നു. ബാവയുടെ പിതൃസഹോദരനായിരുന്ന യൗസേപ്പ് കത്തനാരായിരുന്നു 1854 വരെ അവിടത്തെ വികാരി എന്നുള്ളതും കോട്ടൂർ പള്ളിയുമായുള്ള ബാവയുടെ ബാല്യകാലത്തുള്ള ബന്ധം ദൃഢമാക്കി. ഏഴാം വയസ്സിൽ ശെമ്മാശനായ ബാവ യൗസേപ്പ് കത്തനാരുടെ കൂടെ കുർബാനയിൽ പങ്കുകൊണ്ടിരുന്നു. കോട്ടൂർ പള്ളിയിൽ വികാരിയായും ബാവ പിന്നീട് സേവനമനുഷ്ഠിച്ചു. മൽപാനായ ശേഷം അനേകം ശെമ്മാശന്മാർക്ക് ബാവ കോട്ടൂർ പള്ളിയിൽ വച്ച് വൈദിക പഠനം നിവർത്തിച്ചു കൊടുത്തു.

പ്രൊട്ടസ്റ്റന്റ് വിശ്വാസത്തിന്റെ അതിപ്രസരം മൂലം മലങ്കര സഭയിൽ പത്തൊമ്പതാം നൂറ്റാണ്ടിന്റെ രണ്ടാം പാദത്തിൽ കലഹങ്ങൾ ഉയർന്നപ്പോൾ, കോട്ടൂർ പള്ളി ഓർത്തഡോക്സ് വിശ്വാസികളുടെ ശക്തി കേന്ദ്രമായി നിലകൊണ്ടു. അക്കാലങ്ങളിൽ ഇടവക പള്ളിയായ കോലഞ്ചേരി പള്ളി പൂർണ്ണമായല്ലെങ്കിൽ തന്നെയും മാർത്തോമ്മയുടെ 'മുടക്കപ്പെട്ട' പാലക്കുന്നത്ത് മാത്യൂസ് അത്താനാസ്യോസ് തിരുമേനിയുടെ അധീനതയിൽ അകപ്പെട്ടുപോയിരുന്നു. ഉഗ്രപ്രതാപിയായ 'ബലയാർ' മാത്യൂസ് അത്താനാസ്യോസ് കോലഞ്ചേരി പള്ളിയിൽ എത്തുന്ന ദിനങ്ങളിൽ അവിടെ ഉണ്ടാകുമായിരുന്ന പാത്രിയർക്കീസ് പ്രതിനിധിയായിരുന്ന യൂയാക്കീം കൂറിലോസ് തിരുമേനിയും മറ്റും കോട്ടൂർ പള്ളിയിലേക്ക് മാറി താമസിക്കുമായിരുന്നു എന്നു ചരിത്രം സാക്ഷിക്കുന്നു. മാർത്തോമ്മക്കാരുമായുള്ള കക്ഷി വഴക്ക് മൂർദ്ധന്യത്തിൽ എത്തിയ അവസരങ്ങളിൽ കോലഞ്ചേരി പള്ളിയിൽ ഓർത്തഡോക്സ് വിശ്വാസികളായ പട്ടക്കാരുടെ പ്രവേശനം തന്നെ നിരോധിക്കപ്പെട്ടിരുന്നു.

1862 കന്നി മാസം 13–ാം തീയതി 'മുടക്കപ്പെട്ട' പാലക്കുന്നത്ത് മാത്യൂസ് അത്താനാസ്യോസ് തിരുമേനി കത്തനാർ പട്ടംകൊടുത്ത മാർത്തോമ്മക്കാരായ മൂന്നുപേർ കുന്നത്തു കത്തനാരച്ചന്റെ സമ്മതത്തോടുകൂടി കോലഞ്ചേരി പള്ളിയിൽ ബലമായി കയറി കുർബാന ചൊല്ലുകയുണ്ടായി. അതു നിമിത്തം മാർത്തോമ്മക്കാരുമായുള്ള കക്ഷി വഴക്ക് ബലപ്പെടുകയും ഓർത്തഡോക്സ് വിശ്വാസികൾ കല്ലാനിക്കൽ കത്തനാരച്ചന്റെ നേതൃത്വത്തിൽ കോട്ടൂർ പള്ളിയിലേക്ക് താൽക്കാലിക ഇടവകയായി തിരിഞ്ഞ് മാർത്തോമ്മക്കാരുമായി സമ്പർക്കം പുലർത്താതെ നടന്നു വന്നു.

കക്ഷി വഴക്ക് മൂർധന്യത്തിൽ എത്തിയ അവസരങ്ങളിൽ ഓർത്തഡോക്സ് വിശ്വാസികളുടെ പെൺകെട്ട്, മാമ്മൂദീസാ, ശവം ഇടീൽ മുതലായവ കോട്ടൂർ പള്ളിയിൽ തന്നെ നടത്തി വന്നു. ഈ ഗണത്തിൽപ്പെടുന്ന ചില കല്ലറകൾ ഇന്നും കോട്ടൂർ പള്ളി മുറ്റത്ത് കാണുവാൻ സാധിക്കും.

*(തുടരും...)*

# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ
# പൗരസ്ത്യ കാതോലിക്കേറ്റ്
## പ. എപ്പിസ്ക്കോപ്പൽ സുന്നഹദോസ് നിശ്ചയങ്ങൾ
## 1976 – 1983
### സഭാംഗങ്ങൾ അറിഞ്ഞിരിക്കേണ്ട പ്രസക്ത ഭാഗങ്ങൾ
### (Codified and edited)

*(പരിശുദ്ധ സുന്നഹദോസ് നിശ്ചയങ്ങളിൽ നിന്ന് സഭാംഗങ്ങൾ അറിഞ്ഞിരിക്കേണ്ട പ്രസക്ത ഭാഗങ്ങൾ അംഗീകാരത്തോടുകൂടി പ്രസിദ്ധപ്പെടുത്തണമെന്ന് പ.സുന്നഹദോസ് നിശ്ചയിച്ചതനുസരിച്ച് പൗരസ്ത്യ കാതോലിക്കായും മലങ്കര മെത്രാപ്പോലീത്തായുമായ പരിശുദ്ധ ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ കാതോലിക്കാബാവായുടെ കാലത്ത് 1976 മുതൽ നടത്തിയിട്ടുള്ള പ. സുന്നഹദോസുകളുടെ പ്രസക്ത നിശ്ചയങ്ങൾ സമാഹരിച്ച് പ്രകാശനം ചെയ്തിട്ടുള്ളവയാണ് ഇത്.)*

*(കഴിഞ്ഞ ലക്കം തുടർച്ച......)*

## XIII
### 1982 ഫെബ്രുവരി സുന്നഹദോസ്

**1. ഇഗ്നാത്തിയോസ് സഖാ പ്രഥമൻ പാത്രിയർക്കീസിന്റെ കേരള സന്ദർശനവും സഭാ സമാധാനവും**

ശീമയിലെ സിറിയൻ ഓർത്തഡോക്സ് പാത്രിയർക്കീസ് ഇഗ്നാത്തിയോസ് സഖാ പ്രഥമന്റെ കേരള സന്ദർശനവേളയിൽ സഭാ സമാധാനത്തെപ്പറ്റി അദ്ദേഹം പുറപ്പെടുവിച്ചിട്ടുള്ള പ്രസ്താവനകളിലും നടത്തിയിട്ടുള്ള പ്രസംഗങ്ങളിലും മലങ്കര ഓർത്തഡോക്സ് സുറിയാനി സമുദായത്തിന്റെ അഭിമാനത്തെ ക്ഷതപ്പെടുത്തുന്ന ചില പരാമർശങ്ങൾ ഉള്ളതിനാൽ അവയെപ്പറ്റി പ. സുന്നഹദോസ് ആലോചിച്ചശേഷം താഴെപ്പറയുന്നപ്രകാരം തീരുമാനിച്ചു.

1958-ലെ സഭാസമാധാന വ്യവസ്ഥകളിൽ നിന്നും സ്വയം പിന്മാറിയ യാക്കോബ് തൃതീയൻ പാത്രിയർക്കീസും അദ്ദേഹത്തിന്റെ അനുയായികളും ചെയ്തിട്ടുള്ള താഴെ കൊടുത്തിരിക്കുന്ന തെറ്റുകൾ തിരുത്തുകമാത്രമാണ് സമാധാനത്തിനുള്ള ഏക മാർഗ്ഗം.

1) 1958-ൽ സഭയിൽ സമാധാനം സ്ഥാപിച്ചശേഷം അതിന്റെ അടിസ്ഥാനപ്രമാണമായ മലങ്കര സഭാഭരണഘടനയ്ക്കു വിരുദ്ധമായ നടപടികൾ സ്വീകരിച്ച് അതിൽനിന്നും പടിപടിയായി യാക്കോബ് തൃതീയൻ പാത്രിയർക്കീസ് പിന്മാറി.

2) മാർത്തോമ്മാശ്ലീഹായുടെ പൗരോഹിത്യത്തെയും സിംഹാസനത്തെയും ചോദ്യംചെയ്തുകൊണ്ട് യാക്കോബ് തൃതീയൻ പാത്രിയർക്കീസ് 1970-ൽ അദ്ദേഹത്തിന്റെ 203-ാം നമ്പർ കല്പന പുറപ്പെടുവിച്ചു.

3) മലങ്കരസഭയുടെ വ്യവസ്ഥാപിത ഭരണഘടകങ്ങളായ മലങ്കര സുന്നഹദോസിന്റെയും മലങ്കര അസോസ്യേഷൻ മാനേജിംഗ് കമ്മിറ്റിയുടെയും ഏകകണ്ഠമായ എതിർപ്പിനെ വകവയ്ക്കാതെ യാക്കോബ് തൃതീയൻ പാത്രിയർക്കീസ് അപ്രേം ആബൂദി മെത്രാപ്പോലീത്തായെ മലങ്കരയിലേയ്ക്കു ഡെലിഗേറ്റായി അയച്ചു.

4) മലങ്കര സഭാ സുന്നഹദോസിന്റെയും അസോസ്യേഷൻ മാനേജിംഗ് കമ്മിയുടെയും പ്രതിഷേധത്തെ ധിക്കരിച്ചും, മലങ്കര അസോസ്യേഷന്റെ തെരഞ്ഞെടുപ്പുകൂടാതെയും മലങ്കര സഭയ്ക്കായി തുടരെ തുടരെ മേല്പട്ടക്കാരെ വാഴിച്ചത് മലങ്കര സഭാ ഭരണഘടനയുടെ വ്യക്തമായ ലംഘനമായിരുന്നു.

5) മലങ്കര അസോസ്യേഷന് എതിരായി യാക്കോബായ അസോസ്യേഷൻ എന്ന പേരിൽ ഒരു ബദൽസംഘടനയ്ക്കു യാക്കോബ് തൃതീയൻ പാത്രിയർക്കീസ് അംഗീകാരം നല്കി.

6) മലങ്കരസഭയുടെ അറിവോ സമ്മതമോ കൂടാതെയും മലങ്കര അസോസ്യേഷന്റെ തെര

ഞ്ഞെടുപ്പ് ഇല്ലാതെയും അദ്ദേഹം ഒരു എതിർ കാതോലിക്കായെ വാഴിച്ചു.

7) മലങ്കരയിലുള്ള യഥാർത്ഥ കാതോലിക്കായേയും മേല്പട്ടക്കാരെയും ജനങ്ങളെയും പുറന്തള്ളിയതായി (മുടക്കിയതായി) 1974-ൽ യാക്കോബ് പാത്രിയർക്കീസ് അനധികൃത പ്രസ്താവന ഇറക്കി.

8) കാതോലിക്കായുടെ ഭരണസീമയിൽ ക്ഷണിക്കപ്പെടാതെ പാത്രിയർക്കീസ് പ്രവേശിച്ചുകൂടാ എന്നുള്ള വ്യക്തമായ കാനോൻ വിധികളെ ലംഘിച്ചുകൊണ്ട് യാക്കോബ് പാത്രിയർക്കീസിന്റെ പിൻഗാമിയായ സഖാ പ്രഥമൻ പാത്രിയർക്കീസ് മലങ്കരയിലേക്ക് വന്നു.

9) സഖാ പ്രഥമൻ പാത്രിയർക്കീസ് മലങ്കരയിൽ വച്ച് മൂറോൻ കൂദാശനടത്തിയതും മേല്പട്ടക്കാരെ വാഴിച്ചതും കാനോൻ ലംഘനവും അനധികൃതവുമാണ്.

മേല്പറഞ്ഞ തെറ്റുകൾക്കു പരിഹാരമുണ്ടാക്കാതെ മലങ്കര ഓർത്തഡോക്സ് സഭ സമാധാനത്തിനു തയ്യാറല്ല. എന്നാൽ സഭാ സമാധാനത്തിനുള്ള ക്രിയാത്മാകമായ എല്ലാ നടപടികൾക്കും ഓർത്തഡോക്സ സഭ എക്കാലവും പരിപൂർണ്ണ സഹകരണം നല്കുന്നതാണ്.

**1. പ്ലാനിംഗ് കമ്മിറ്റി റിപ്പോർട്ട്**

08-01-1982-ൽ കൂടിയ സഭാ മാനേജിംഗ് കമ്മറ്റി പാസ്സാക്കിയ പ്ലാനിംഗ് കമ്മിറ്റി റിപ്പോർട്ട് ഒരു മാർഗ്ഗനിർദ്ദേശരേഖയായി സ്വീകരിച്ച് അതിന്റെ ശുപാർശകളിൽ പ. സുന്നഹദോസിന്റെ ചുമതലയിൽ വരുന്ന സംഗതികളുടെ മുൻഗണനാക്രമം തിട്ടപ്പെടുത്തി പ. സുന്നഹദോസിന്റെ സ്റ്റാന്റിംഗ് കമ്മിറ്റിയുടെ ശുപാർശകൾ പ. സുന്നഹദോസിൽ സമർപ്പിച്ച് അംഗീകാരം വാങ്ങി നടപ്പാക്കുന്നതിനും പൗലോസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ പ്രസിഡന്റും കൺവീനറുമായി ഒരു ഇംപ്ലിമെന്റിംഗ് കമ്മറ്റിയെ പ. സുന്നഹദോസ് നിശ്ചയിച്ചു.

2. മാവേലിക്കര സെന്റ് പോൾസ് മിഷ്യൻ സെന്ററിന്റെ ഭരണത്തിനു പ. കാതോലിക്കാബാവാ രക്ഷാധികാരിയും ഗീവർഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്താ പ്രസിഡന്റും ഫാദർ മാത്യൂസ് എം.ഡാനിയേൽ കൺവീനറുമായി 15 പേരടങ്ങിയ ഒരു ഗവേണിംഗ് ബോർഡ് രൂപീകരിച്ചു.

3. മാവേലിക്കര സെന്റ് പോൾസ് മിഷ്യൻ ട്രെയിനിംഗ് സെന്ററിലെ പഠനം പൂർത്തിയാക്കിയ വിദ്യാർത്ഥികൾക്കു ഡിപ്ലോമ നല്കുന്നതിനെപ്പറ്റി.

തല്ക്കാലം ഡിപ്ലോമ നല്കേണ്ടതില്ലെന്നും "Successfully Completed the Lay Evangelist Training Course" എന്നു ചേർത്തിട്ടുള്ള സർട്ടിഫിക്കറ്റ് നല്കിയാൽ മതിയെന്നും നിശ്ചയിച്ചു.

5. ആന്ധ്രായിൽ കുഷ്ഠരോഗമില്ലാത്ത കുട്ടികൾക്കായി ബാലഗ്രാം സ്ഥാപിക്കുന്നതിനെപ്പറ്റി:

ആന്ധ്രാ ഗവൺമെന്റിൽ നിന്നും തരാമെന്നു സമ്മതിച്ചിട്ടുള്ള നൂറു ഏക്കർ സ്ഥലത്ത് ആന്ധ്രായിലെ കുഷ്ഠരോഗികളുടെ കുഷ്ഠരോഗമില്ലാത്ത കുട്ടികളെ പുനഃരധിവസിപ്പിക്കുന്നതിനു നാല്പത്തിനാലു ലക്ഷം രൂപ ചെലവു വരുന്ന ഒരു പ്രോജക്ട് റിപ്പോർട്ട് തയ്യാറാക്കി ശിശുക്ഷേമ ബോർഡ് സെക്രട്ടറി ഫാദർ ജോസഫ് വെണ്ടറപ്പള്ളി പ. സുന്നഹദോസിൽ സമർപ്പിച്ചതിനെ പ. സുന്നഹദോസ് അംഗീകരിച്ചു. പ്രസ്തുത സ്ഥലം പരിശോധിച്ചു പ്രാഥമിക നടപടികൾ സ്വീകരിക്കുന്നതിനു ഗീവർഗീസ് മാർ ഒസ്താത്തിയോസ്, സഖറിയാസ് മാർ ദീവന്നാസിയോസ്, ഫാ. ജോസഫ് വെണ്ടറപ്പള്ളി എന്നിവരെ ഒരു സബ് കമ്മിറ്റിയായി നിയമിച്ചു.

**6. ആരാധനക്രമങ്ങളുടെ തമഴ് തർജ്ജിമ**

തമിഴ് പരിഭാഷ പൂർത്തിയായിട്ടുള്ള മാർ യാക്കോബിന്റെയും മാർ ദീവന്നാസിയോസിന്റെയും പ. കുർബ്ബാന തക്സാകളുടെ ആയിരം പ്രതികൾ വീതം അച്ചടിപ്പിക്കുന്നതിനും കൂദാശക്രമം തമിഴിൽ പരിഭാഷപ്പെടുത്തുന്നതിനും തമിഴ് പരിഭാഷയുടെ ചുമതല വഹിക്കുന്ന സഖറിയാസ് മാർ ദീവന്നാസിയോസ് മെത്രാപ്പോലീത്തായെ ചുമതലപ്പെടുത്തി.

**7. വൈദികരുടെ പെൻഷൻ കാര്യം**

മലങ്കര ഓർത്തഡോക്സ് സുറിയാനി സഭാഭരണഘടന 40-ാം വകുപ്പനുസരിച്ചു പട്ടക്കാരെ പള്ളികകളിൽ ആക്കാനും നീക്കാനും സ്ഥലം മാറ്റാനുള്ള അധികാരം മെത്രാസന മെത്രാപ്പോലീത്തായ്ക്കുള്ളതാകയാൽ അവരെ പെൻഷൻ കൊടുത്തു നീക്കുന്നതും അദ്ദേഹത്തിന്റെ അധികാരപരിധിയിൽ പെട്ടതാണെന്നും ഇങ്ങനെയുള്ള കാര്യങ്ങൾ വിശ്വാസം, പട്ടത്വം, ശിക്ഷണം (Faith, Order, Discipline) എന്നിവയിൽപെട്ട കാര്യങ്ങളാണെന്നും ഭരണഘടന 128-ാം വകുപ്പ് അനുസരിച്ച് അവ സംബന്ധിച്ച് യാതൊരു നിശ്ചയവും പാസ്സാക്കുന്നതിന് ഇടവകയോഗത്തിനോ ഇടവക മാനേജിംഗ് കമ്മിറ്റിക്കോ മെത്രാസന ഇടവകയോഗത്തിനോ മലങ്കര അസ്സോസ്യേഷനോ അസ്സോസ്യേഷൻ മാനേജിംഗ് കമ്മിറ്റിക്കോ അധികാരമില്ലാത്തതാകുന്നു എന്നും പ. സുന്നഹദോസ് അഭിപ്രായപ്പെട്ടു.

*(തുടരും...........)*

# മാർത്തോമ്മാശ്ലീഹായുടെ ദുക്റാനയും അസ്ഥിമാറ്റവും

പി.തോമസ്, പിറവം

ഭാരത സഭാസ്ഥാപകനായ മാർത്തോമ്മാ ശ്ലീഹായുടെ ഓർമ്മപ്പെരുന്നാൾ ഓർത്തഡോക്സ് സുറിയാനിക്കാരും സീറോ മലബാർ കത്തോലിക്കരും കൽദായ കത്തോലിക്കരും പൗരസ്ത്യ സുറിയാനിക്കരും (കൽദായ) ജൂലൈ 3 നും ലത്തീൻ കത്തോലിക്കർ ഡിസംബർ 21 നും (1972 മുതൽ ജൂലൈ 3) ഗ്രീക്കു സഭ ഒക്ടോബർ 6 നും ആചരിക്കുന്നു. ജൂലൈ 3 പെരുന്നാളിന് കേരളീയർ തോറാന (ദുക്റാന എന്ന കൽദായ സുറിയാനി പദത്തിന്റെ തൽഭവം) എന്നാണ് പറഞ്ഞു വന്നത്. ഓർത്തഡോക്സ് സഭാ കലണ്ടറിൽ ഡിസംബർ 21 മാർത്തോമ്മാശ്ലീഹായുടെ പെരുന്നാളായി ചേർക്കുകയും ചില പള്ളികളിൽ ആചരിക്കുകയും ചെയ്തു വരുന്നുണ്ട്. ഈ നടപടിക്ക് വലിയ പഴക്കമില്ല. ഈ സഭയുടെ റോമൻ ബന്ധത്തിന്റെ അവശിഷ്ടമായി ഇക്കാര്യം തീർന്നിരിക്കുന്നു.

ഇതു സംബന്ധിച്ചു നമ്മുടെ തെറ്റായ ധാരണകളുടെ മാതൃകമായി രണ്ടു വിജ്ഞാനകോശത്തിൽ നിന്ന് ഉദ്ധരിക്കട്ടെ.

1) മാർത്തോമ്മാ ശ്ലീഹാ:.... 4–ാം നൂറ്റാണ്ടിൽ ഭൗതികാവശിഷ്ടം എഡേസായിലേക്ക് കൊണ്ടുപോയത്രേ. പുതുഞായറാഴ്ചയും ഡിസംബർ 18, 21 നും ജൂലൈ 3 നും അദ്ദേഹത്തിന്റെ ഓർമ്മപ്പെരുന്നാൾ നടത്തുന്നു. രണ്ടാമത്തേത് രക്തസാക്ഷിത്വമരണം. മൂന്നാമത്തേത് എഡേസായിലേക്ക് തിരുശേഷിപ്പുകൾ കൊണ്ടുപോയ ദുക്റോനോ. (ഫാ. ഡോ. ജോസഫ് ചീരൻ, സഭാ ചരിത്രവിജ്ഞാനകോശം, കോട്ടയ്ക്കൽ പബ്ലിഷേഴ്സ്, മാങ്ങാനം, 2007. പേ. 409, 620).

2) ദുക്റോനോ:...മാർത്തോമ്മാ ശ്ലീഹായുടെ തിരുശേഷിപ്പ് മൈലാപ്പൂരിൽ നിന്ന് ഉറഹായിലേക്ക് കൊണ്ടുപോയതിന്റെ അനുസ്മരണം മലങ്കരസഭയിൽ ആചരിക്കുന്നത് ജൂലൈ 3 നാണ്. (മലങ്കര ഓർത്തഡോക്സ് സഭാ വിജ്ഞാനകോശം, ഓർത്തഡോക്സ സെമിനാരി, കോട്ടയം, 1993. പേ. 404).

ജൂലൈ 3 പെരുന്നാൾ ഒഴിവാക്കി, ഡിസംബർ 21 മാത്രം ആചരിക്കത്തക്ക വിധം ഒരു പരിശ്രമം ഓർത്തഡോക്സ് സഭാകലണ്ടർ പ്രസിദ്ധീകരണ ചുമതല കയ്യാളുന്നവർ ചെയ്തു. ഈ ദൃശചുമതലകളിൽ എത്തിപ്പെടുന്നവർ മതിയായ പരിശോധനയോ അന്വേഷണമോ കൂടാതെ ഇത്തരം ചില മാറ്റങ്ങളോ തിരുത്തലുകളോ ചെയ്തതിനാൽ അനേകർക്കു വഴിതെറ്റിയതിനും അനാവശ്യതർക്കങ്ങൾ ഉത്ഭവിച്ചതിനും ചരിത്രമുണ്ട്.

“മാറാനായ” എന്ന നിലയിൽ ആചരിച്ചു വന്ന ജൂലൈ 3 ദുക്റാനപ്പെരുന്നാൾ 1983 മുതൽ “മാറാനായ പോലെ” മലങ്കര ഓർത്തഡോക്സ് സഭാ കലണ്ടറിൽ വന്നു. ഡിസംബർ 21 ആണ് ശ്ലീഹായുടെ ചരമദിനം എന്ന വാദവുമായി ചില ലേഖനങ്ങൾ പ്രസിദ്ധപ്പെടുത്തിക്കൊണ്ട് (മലങ്കരസഭ 1983 ഡിസംബർ, 1984 ഫെബ്രവരു, മെയ്, ജൂൺ, സെപ്തംബർ ലക്കങ്ങൾ) സഭയുടെ ഔദ്യോഗിക മുഖപത്രമായ മലങ്കരസഭ മാസിക 1984 ജൂലൈയിലെ വിശേഷദിവസങ്ങളുടെ പട്ടികയിൽ നിന്ന് ദുക്റാന ഒഴിവാക്കി.

മലങ്കരസഭ മാസികയിലും ഇതര ഗ്രന്ഥങ്ങളിലും നിരത്തപ്പെടുന്ന വസ്തുതകൾ ഏറെക്കുറെ ഇങ്ങനെ സംഗ്രഹിക്കാം.

1. മാർത്തോമ്മാ ശ്ലീഹാ ഡിസംബർ 18 ന് കുന്തമേൽക്കുകയും 21 ന് മരിക്കുകയും ചെയ്തു. ഈ ദിവസങ്ങൾ ഇൻഡ്യാക്കാർ പൂർവ്വകാലം മുതൽ ആചരിച്ചുവരുന്നു.

2. ജൂലൈ 3 തോമാശ്ലീഹായുടെ തിരുശേഷിപ്പ് എഡേസായിലേക്ക് കൊണ്ടുപോയി അവിടെ സ്ഥാപിച്ചതിന്റെ ഓർമ്മ മാത്രമാണ്. പൗരസ്ത്യ കാതോലിക്കാ സിംഹാസനത്തിൻ കീഴിൽ തിരുശേഷിപ്പ് സ്ഥാപിച്ചതിന്റെ ഓർമ്മയ്ക്ക് ഒരു പെരുന്നാൾ ഉത്ഭവിച്ചു. ആ സിംഹാസനത്തിന്റെ കീഴിലായിരുന്ന മലങ്കരസഭയിലും ആ പെരുന്നാൾ നടപ്പായി. ഇതു പേർഷ്യൻ സഭാ മേധാവിത്വം നിർബന്ധിതമാക്കിയതാണ്.

3. മേല്പറഞ്ഞ കാരണത്താൽ ഇവിടെ യഥാർത്ഥ ചരമദിനത്തിന്റെ (സിസംബർ 21) ഓർമ്മ മങ്ങിപ്പോയി.

4. സുറിയാനി സഭാ ചരിത്രകാരന്മാരും മലങ്കര ഓർത്തഡോക്സ് സഭാംഗങ്ങളായ പ്രഗത്ഭമതികളും മറ്റും ഡിസംബർ 21 മരണവാർഷിക ദിനമെന്നും ജൂലൈ 3 അസ്ഥിമാറ്റത്തിന്റെ ഓർമ്മയെന്നും പറഞ്ഞിട്ടുണ്ട്. നിലവിലുള്ള പെരുന്നാൾ പ്രാർത്ഥനക്രമത്തിലും (മലയാളം) മറ്റും ഇങ്ങനെ തന്നെ പറയുന്നു.

മാർത്തോമ്മാ ശ്ലീഹായുടെ തിരുശേഷിപ്പുകൾ എഡേസ്സായിലേക്ക് മാറ്റി സ്ഥാപിച്ചു എന്നും അതിന്റെ പേരിൽ ജൂലൈ 3 ന് അവിടെ ഒരു പെരുന്നാൾ കൊണ്ടാടുവാൻ കല്പന ഉണ്ടായി എന്നുമാണല്ലോ പറയപ്പെടുന്നത്. (കിഴക്കിന്റെ കാതോലിക്കായുടെ നേതൃത്വം ഇൻഡ്യൻ സഭ സ്വീകരിച്ചിരുന്നതിനാൽ ഇവിടെയും അപ്രകാരം പെരുന്നാൾ നിർബന്ധമാക്കിയത്രേ! കിഴക്കിന്റെ കാതോലിക്കായും ഈ സഭയുമായുള്ള ബന്ധത്തെപ്പറ്റി നിലവിൽ വന്ന തെറ്റു ധാരണകൾ സഭ വളരുന്നു എന്ന ഗ്രന്ഥത്തിൽ (പേജ് 67) റവ. ഫാ. ഡോ. വി. സി. ശാമുവേൽ തിരുത്തുന്നുണ്ട്. മാർ അപ്രേമിന്റെ ഗീതത്തിലുള്ള ഒരു ഭാഗമാണ് പലരും ഇതിനു തെളിവായി കാണിക്കുന്നത്. എന്നാൽ തീയതി അദ്ദേഹം രേഖപ്പെടുത്തിയിട്ടില്ല. A pontiff assigns thee a feast എന്ന് പരിഭാഷയുള്ള ഭാഗമാണ് ആധാരം. മൂലകൃതി സുറിയാനിയാണല്ലോ. "കഹനാ അവദ് സൗഹാ" എന്നാണ് മൂലത്തിൽ. സൗഹാ എന്നതിന് ആഘോഷം, ആഘോഷത്തോടെയുള്ള പരിയാത്ര എന്നെല്ലാമെ സുറിയാനിയിൽ വരൂ. സൗഹാ തൽക്കാലാഘോഷം മാത്രമാണ് എന്നെല്ലാം വാദിക്കുന്നവരുണ്ട്. (ജോസഫ് കൂർമ്മാങ്കൻ, തെക്കുംഭാഗരും വടക്കുംഭാഗരും. പേ. 326)

മാർ അപ്രേമിന്റെ ഗാനത്തിൽ തോമാശ്ലീഹായുടെ പെരുന്നാൾ ഇൻഡ്യയിലും എഡേസ്സയിലും ആഘോഷിക്കപ്പെടുന്നതായി വിവരിക്കുന്നുണ്ട്. (ഫാ. ബർണാഡ്, മാർത്തോമ്മാ ക്രിസ്ത്യാനികൾ ഒന്നാം ഭാഗം പേ. 141) ഇൻഡ്യൻ ദുക്റാനത്തീയതി എഡെസ്സൻ തീയതിയുമായി വ്യത്യാസമുണ്ടായിരുന്നെങ്കിൽ അക്കാര്യം സൂചിപ്പിക്കുവാൻ സാദ്ധ്യതയുണ്ടായിരുന്നു. ഇൻഡ്യയിലും എഡേസ്സയിലും നിലവിലിരുന്ന പൂർവ്വികതീയതിക്കുതന്നെയായിരിക്കണം സഭാദ്ധ്യക്ഷൻ സൗഹാ കല്പിച്ചത്. അതല്ലെങ്കിൽ അതുവരെ ആചരിച്ചു വന്ന മരണത്തിന്റെ ഓർമ്മപ്പെരുന്നാൾ തുടർന്നും എഡെസ്സായിൽ നിലനില്ക്കുകയും അവിടെ രണ്ടു പെരുന്നാളുകൾ തുടരുകയും ചെയ്തേനെ.

തീയതി രേഖപ്പെടുത്തിയിട്ടുള്ള ഏറ്റവും പഴയ രേഖ എഡേസ്സൻ നളാഗമമാണ്. അസ്സേമാനി ബിബ്ലിയേത്തോക്കാ ഒരിയന്താളിസ് (1-ാം വാള്യം 399-ാം പുറം) ൽ ഇത് ഉദ്ധരിക്കുന്നു. പൗളിനോസ് നല്കുന്നത് ഇപ്രകാരമാണ്. 'യവനരുടെ 705-ാം വത്സരത്തിൽ (അത് ക്രിസ്തുവർഷം 394 ആകുന്നു) ആഗസ്റ്റ് മാസം 22 ന് മാർ കൂറിലോസ് മെത്രാന്റെ നാളുകളിൽ മാർത്തോമ്മാശ്ലീഹായുടെ പേടകം അദ്ദേഹത്തിനു പ്രതിഷ്ഠിക്കപ്പെട്ട വലിയ പള്ളിയിലേക്ക് അവർ കൊണ്ടുവന്നു'.

മിഖായേൽ റാബോ, ബാർ എബ്രായ എന്നീ സുറിയാനി സഭാചരിത്രകാരന്മാരും, തിരുവിതാംകൂർ സ്റ്റേറ്റ് മാനുവലും (വാല്യം 1 പേ.465,655,656) പല മലയാള സഭാചരിത്രഗ്രന്ഥങ്ങളും (ഫാ. ഗീവർഗീസ് നെടുന്തള്ളിൽ, മലങ്കരസഭയും തോമസ് അപ്പൊസ്തലനും പേ. 56, 81, History of Syrian Church Vol.1. p. 165) ഇത് ഉദ്ധരിക്കുന്നുണ്ട്. പല പാശ്ചാത്യ ചരിത്രകാരന്മാരും ഈ ഭാഗം അംഗീകരിക്കുന്നു. ഇതനുസരിച്ച് അസ്ഥികൾ കൊണ്ടുപോയി സ്ഥാപിച്ചത് 394-ൽ ആണെന്ന് പറയുകയും ചെയ്യുന്നു.

എഡേസ്സൻ നളാഗമത്തിലെ മേൽ പ്രസ്താവന തിരുശേഷിപ്പ് ഇൻഡ്യയിൽ നിന്നു കൊണ്ടുപോയ ഉടനെ പ്രതിഷ്ഠിച്ചതിനെപ്പറ്റി അല്ലെന്ന് മാർ അപ്രേമിന്റെ ഗാനം കൊണ്ടുതന്നെ അറിയാം. അദ്ദേഹത്തിന്റെ മരണത്തിനും മുമ്പ് (373) അസ്ഥികൾ അവിടെ ഉണ്ടല്ലോ. ഇതിൽ പറയുന്ന തീയതി ജൂലൈ 3 അല്ല, ആഗസ്റ്റ് 22 ആണ് താനും.

അസ്ഥിമാറ്റം 233-ൽ നടന്നതായി പൗളിനോസ് "ഇൻഡ്യാ ഒരിയന്താളിസ് ക്രിസ്ത്യാന"യിൽ പറയുന്നു. (Z.M. പാറേട്ട് മലങ്കര നസ്രാണികൾ വാല്യം 1 പേ. 417) 165 ലാണ് കൊണ്ടുപോയതെന്ന് J.N. ഫാർക്വർ സമർത്ഥിച്ചിരിക്കുന്നു. (J.N. Farquhar, The Apostal Thomas in India. p.65) അസ്ഥിമാറ്റം തോമായുടെ നടപടികൾ എന്ന ഗ്രന്ഥത്തിന്റെ രചനയ്ക്ക് കാരണമായി എന്ന് കത്തോലിക്കാ എൻസൈക്ലോപീഡിയ (Vol.V) അഭിപ്രായപ്പെടുന്നു. നടപടികൾ 180 നും 230 നും ഇടയ്ക്ക് രചിക്കപ്പെട്ടുവെന്ന് റവ. ഫാ. ഡോ. വി.സി. ശാമുവേൽ സമ്മതിക്കുന്നുണ്ട്. (സഭ വളരുന്നു. പേ. 11) നടപടികളിലാണ് അസ്ഥിമാറ്റം നടന്നതായുള്ള ആദ്യ പരാമർശം.

ഇറ്റലിക്കാരനായ റൂഫൈനസ് (അകില) 371 നും 396 നും ഇടയ്ക്ക് എഡേസ്സായിൽ താമസിച്ചി

രുന്നു. അദ്ദേഹം പറഞ്ഞപ്രകാരം അക്കാലത്ത് മാർത്തോമ്മായുടെ തിരുശേഷിപ്പ് അവിടെയുണ്ട്.

സ്പെയിൻകാരിയായ തീർത്ഥാടക ഈഗേറിയ 394 ൽ എഡേസ്സാ സന്ദർശിച്ച് അതിനടുത്ത കാലത്ത് നിർമ്മിച്ചതെന്നു തോന്നിയ ശവകുടീരം സന്ദർശിച്ച് ശ്ലീഹായെ സംബന്ധിച്ചു ചില രേഖകൾ വായിച്ചതായി തെളിവുണ്ട്. (Jacob Vellian, in introduction to J.N. Farquhar, The Apostal Thomas in India. p. ii, iv) ഇത് തോമയുടെ നടപടികൾ ആയിരിക്കാം. (Do. p.ii)

രണ്ടാം നൂറ്റാണ്ടിൽ കൊണ്ടുപോയി സ്ഥാപിച്ച തിരുശേഷിപ്പിന് പല തവണ പുനഃപ്രതിഷ്ഠ നടന്നിരിക്കാം. (Z.M. പാറേട്ട്, മലങ്കര നസ്രാണികൾ വാല്യം 1 പേജ്. 175) അതിലൊന്നിന് സൗഹാ പ്രഖ്യാപിക്കപ്പെട്ടിരിക്കാം. ഏതായാലും എഡേസ്സൻ നളാഗമത്തിലെ തീയതി (ആഗസ്റ്റ് 22) ഒരു പുനഃപ്രതിഷ്ഠയുടേതു മാത്രമാണ്.

സെവല്ലിയിലെ പ്സ്യുഡോ ഇസിദോറിന്റെ (560-636) പ്രസ്താവനയാണ് തീയതിയുള്ള മറ്റൊരു രേഖ. അതിൽ ഇപ്രകാരമാണുള്ളത്. He died at Calamina a town in India and is honourably buried there on the twelfth before the Kalends of January' (A.C.Perumalil, The Apostles in India. p. 179) മലങ്കരസഭ മാസികയിലെ ലേഖനത്തിൽ (ജോർജ്ജ് വർഗീസ്, മദ്രാസ്, 1984 ജൂൺ) twelfth എന്നുദ്ധരിച്ചിട്ടു December 21 എന്നു കാണിച്ചത് എന്തുകൊണ്ടെന്ന് മനസ്സിലായില്ല. അതിൽ ഉദ്ധരിച്ചുകണ്ടതുപോലെ Calender എന്നല്ല Kalends എന്നാണ് രേഖ. റോമൻ കണക്കിൽ കണക്കുകൊടുക്കേണ്ട ദിവസം - ഒന്നാം തീയതി - യാണ് Kalends കൊണ്ടു സൂചിപ്പിക്കുന്നത്. ഏതായാലും 21-ാം തീയതി അവിടെ വരുന്നില്ല. (ഈ രേഖയിൽ കാണുന്നതിന്റെ മൂലം ജനുവരി എന്നു തന്നെയൊ എന്നും പരിശോധിക്കേണ്ടതുണ്ട്. കലണ്ടറിന്റെയും മാസങ്ങളുടെയും മാറ്റങ്ങൾ അതിനെ ബാധിച്ചോ എന്നാണ് അറിയേണ്ടത്.)

തീയതി സൂചിപ്പിക്കുന്ന ടൂർസിലെ വി.ഗ്രിഗറിയുടെ ഒരു രേഖയുണ്ട്. 590 നടുത്ത് തിയഡോർ എന്ന സഞ്ചാരിയിൽ നിന്നാണ് മാർത്തോമ്മായുടെ പെരുന്നാളിന്റെ വിവരണം അദ്ദേഹത്തിന് ലഭിച്ചത്. ഇൻഡ്യയിൽ അസ്ഥികൾ മാറ്റപ്പെടുന്നതിനു മുമ്പ് അതു സ്ഥിതിചെയ്തിരുന്ന സ്ഥലത്ത് ഒരു സന്യാസാശ്രമം ഉണ്ടായിരുന്നതായി അദ്ദേഹം പറയുന്നു. വി.ഗ്രിഗറിയുടെ 'രക്തസാക്ഷിമഹത്ത്വം' എന്ന ഗ്രന്ഥത്തിൽ ശ്ലീഹായെ അടക്കംചെയ്ത സ്ഥലത്തെ പെരുന്നാളിന്റെ വിവരണത്തിൽ അത് 'അഞ്ചാം മാസത്തിൽ' കൊണ്ടാടുന്നതായി പറയുന്നു. ടൂർസ് ഉൾപ്പെടുന്ന രാജ്യങ്ങളിലെ പഞ്ചാംഗം അനുസരിച്ചാണെങ്കിൽ അതു ജൂലൈ ആണെന്ന് പാറേട്ട് പറയുന്നു.... (പാറേട്ട്, മലങ്കര നസ്രാണികൾ വാല്യം 1, പേജ് 392) 'അഞ്ചാം മാസം' ഇന്നത്തെ ജൂലൈ തന്നെയെന്നത് സെപ്തംബർ 7, ഒക്ടോബർ 8, നവംബർ 9, ഡിസംബർ 10 എന്നീ മാസങ്ങളുടെ പേരുകൾ കൊണ്ടുതന്നെ അറിയാമല്ലോ. മാർച്ചിലായിരുന്നു ആണ്ടുപിറപ്പ്. ഈ പെരുന്നാൾ. ഇൻഡ്യയിലെയൊ എഡേസ്സായിലെയൊ എന്നതിൽ ചരിത്രകാരന്മാരുടെയിടയിൽ യോജിപ്പില്ല. (Rt. Rev. Herman D'souza, In the Steps of St. Thomas, P. 30) രണ്ടു സ്ഥലത്തെയും പെരുന്നാളുകൾ വ്യത്യസ്ത തീയതികളിലായിരുന്നെങ്കിൽ അതു സൂചിപ്പിക്കപ്പെടുവാൻ ന്യായമുണ്ടായിരുന്നു.

വിദേശികളുടെ പ്രസ്താവനകളല്ലാതെ തദ്ദേശീയമെന്നു പറയുവാൻ ഉള്ള ഒരു രേഖ മൈലാപ്പൂർ ശിലയിലുള്ളതാണ്. "ക്രൈസ്തവ തത്ത്വങ്ങൾ ഭൂമിയിൽ ആവിർഭവിച്ചതിനു ശേഷം 30 സംവത്സരങ്ങൾ കഴിഞ്ഞ് ഡിസംബർ 25-ാം തീയതി മൈലാപ്പൂരിൽ വച്ച് വി. തോമസ് അപ്പോസ്തലൻ ചരമം പ്രാപിച്ചു" എന്ന് ഇ.എം.പീലിപ്പോസ് ഇത് ഉദ്ധരിക്കുന്നുമുണ്ട്. (മാർത്തോമമാശ്ലീഹായുടെ ഇൻഡ്യൻ സഭ. പേജ്. 77) മറ്റു പലരുടെ ഉദ്ധരണികളും ഡിസംബർ 25 എന്നു തന്നെയാണ്. എ.എം. മുണ്ടാടന്റെ Traditions of St. Thomas Christians എന്ന ഗ്രന്ഥത്തിൽ (പേജ് 47) ഡിസംബർ 21 എന്നാണ്. ശ്രീ. ജോർജ്ജ് വർഗീസ് മദ്രാസ് (മലങ്കരസഭ 1984 ജൂൺ) ധനു 21 എന്നു ചേർത്തു കണ്ടു. ഈ ശില ഏതു കാലത്ത് സ്ഥാപിക്കപ്പെട്ടതാണ്? മുപ്പത് സംവത്സരം കഴിഞ്ഞ് എന്നു കാണുന്നതിനാൽ ക്രിസ്തുവർഷക്കണക്ക് പ്രാബല്യത്തിൽ വന്ന ശേഷമാമെന്നതിൽ തർക്കം വേണ്ടല്ലോ. ആ കണക്ക് മൈലാപ്പൂർ പ്രദേശത്ത് വന്ന ശേഷം സ്ഥാപിതമായതാണെന്നതിനും തർക്കം വേണ്ട. ധനുവും ഡിസംബറും അതിൽ നിന്നു വരുന്നു. ആ പ്രദേശത്തെ ആണ്ടുമാസങ്ങളുമായി അതു പൊരുത്തപ്പെടുന്നുമില്ല. അതു സ്ഥാപിക്കുകയോ വായിപ്പിക്കുകയോ മറ്റോ ചെയ്ത ആളുകളുടെ അക്കാലത്തെ ധാരണ അതു പ്രതിഫലിപ്പിക്കുന്നു. ഇതിന്റെ മൂലം വായിച്ചു പറഞ്ഞത് എഴുതിയെടുത്ത മൂലരേഖയുടെ പകർപ്പാണ് ഇപ്പോൾ ആശ്രയിക്കുന്നത്. അതിന് തർക്കരഹിതമായ വ്യാഖ്യാനവുമില്ല. ചരിത്രപരമായി ഇതിന് വലിയ വില കല്പിക്കേണ്ടതില്ലെന്ന് അഭിപ്രായപ്പെട്ടിട്ടുള്ളവരുമുണ്ട്.

*(തുടരും....)*

# വട്ടശ്ശേരിൽ തിരുമേനിയും സ്ത്രീ സ്വാതന്ത്ര്യവും

അമ്മിണി ജോർജ്ജ്, പാമ്പാക്കുട

ആഹാരം, വസ്ത്രം, പാർപ്പിടം എന്നത് സാമൂഹ്യ വ്യവസ്ഥിതിയിൽ മനുഷ്യന്റെ അടിസ്ഥാന ആവശ്യങ്ങളാണെങ്കിൽ പോലും അതിലുപരിയായ ഒന്നാണ് സ്വാതന്ത്ര്യം എന്നത്. ജീവിക്കുവാനുള്ള മനുഷ്യന്റെ സ്വാതന്ത്ര്യം എന്നും അവന്റെ അവകാശങ്ങളിൽ ഒന്നാണ്. അസ്വാതന്ത്ര്യത്തിന്റെ പടുകുഴിയിൽ കിടന്ന മനുഷ്യന് സ്വാതന്ത്ര്യത്തിന്റെ ഉയിർപ്പ് എന്ന മഹത്വം നല്കിയതു ക്രിസ്തുവാണ്. ഇത് ക്രിസ്ത്യാനിക്കു ക്രിസ്തു നല്കിയ സ്വാതന്ത്ര്യമാണ്. ക്രിസ്തു മനുഷ്യനായി അവതരിച്ചത് പൈശാചികതയുടെ അടിമത്വത്തിൽ നിന്ന് നമ്മെ മോചിപ്പിച്ച് ദൈവികതയുടെ സ്വാതന്ത്ര്യത്തിലേക്കു നമ്മെ കൊണ്ടുവരുവാനാണ്.

വൈദേശിക ആധിപത്യത്തിൻ കീഴിലായിരുന്ന ഭാരതജനതയെ സ്വാതന്ത്ര്യത്തിന്റെ ഭാവത്തിലേക്കു കൊണ്ടുവന്ന മഹാത്മാഗാന്ധി ഭാരതജനതയ്ക്കു എത്രമാത്രം ശ്രേഷ്ഠനാണോ അതിനേക്കാൾ ശ്രേഷ്ഠനാണ് മലങ്കര സഭക്കു പരിശുദ്ധനായ വട്ടശ്ശേരിൽ ഗീവർഗീസ് മാർ ദിവന്നാസിയോസ് തിരുമേനി. ആ സഭാ ഭാസുരൻ നേടിതന്ന സഭാ സ്വാതന്ത്ര്യം ഇന്നും മലങ്കര മക്കൾ പരിപൂർണ്ണമായിട്ടല്ലെങ്കിലും നുകർന്നുകൊണ്ടിരിക്കുന്നു.

ഓരോ കാലഘട്ടത്തിലും മലങ്കരസഭ അഭിമുഖീകരിച്ച വെല്ലുവിളികളെ നേരിടുവാനും അതിജീവിക്കുവാനും ദൈവം ഓരോ മഹാന്മാരെ സൃഷ്ടിച്ചിരുന്നു. അസ്വാതന്ത്ര്യത്തിന്റെ കയത്തിലേക്കു താണുകൊണ്ടിരുന്ന മലങ്കര സഭയെ കൈപിടിച്ചുയർത്തുവാൻ ദൈവം അയച്ച മഹാനാണ് സഭാഭാസുരനായ വട്ടശ്ശേരിൽ തിരുമേനി. ആ പരിശുദ്ധ പിതാവിന്റെ സാന്നിദ്ധ്യം മലങ്കര മക്കൾക്ക് ആശ്വാസമായിരുന്നു.

''സ്വാതന്ത്ര്യം'' എന്ന പദം തിരുമേനി എന്നും ഇഷ്ടപ്പെട്ടിരുന്നു. സ്വാതന്ത്ര്യത്തെ വേദപുസ്തകാധിഷ്ഠിതമായി നിർവ്വചിക്കുവാൻ അദ്ദേഹം ശ്രമിച്ചിരുന്നു. ''മനുഷ്യൻ പ്രകൃതിയാലെ നന്മയിലേക്കോ തിന്മയിലേക്കോ ചായാവുന്നതായ ഒരു സ്വഭാവം ഉള്ളവനെങ്കിലും അതിനെ അവനവന്റെ മനസ്സുപോലെ പെരുമാറാൻ തക്കവണ്ണം സ്വാതന്ത്ര്യ ശക്തിയോടുകൂടിയത്രെ സൃഷ്ടിച്ചിരിക്കുന്നത്'' എന്ന് മനുഷ്യ സൃഷ്ടിയുടെ സ്വാതന്ത്ര്യത്തെക്കുറിച്ച് സുറിയാനി സത്യവിശ്വാസ സഭയിലെ മതോപദേശസാരങ്ങൾ എന്ന പുസ്തകത്തിൽ തിരുമേനി പ്രസ്താവിച്ചിരിക്കുന്നു. (32-ാം സംഗതി) മനുഷ്യന്റെ പൊതുവായ സ്വാതന്ത്ര്യത്തിന് തിരുമേനി നല്കിയിരുന്ന പ്രാധാന്യം എത്രയെന്ന് ഈ വാക്കുകളിൽ കൂടി മനസ്സിലാവും.

എന്നാൽ സഭാതലത്തിൽ സ്ത്രീ സ്വാതന്ത്ര്യത്തെക്കുറിച്ച് പരിശുദ്ധപിതാവിന്റെ കാഴ്ചപ്പാടുകൾ കുറച്ചുകൂടി വ്യത്യസ്തമാണ്. സഭാ ഭരണഘടനയുടെ 108-ാം ഖണ്ഡികയിൽ അദ്ദേഹം പറയുന്നത് ഇപ്രകാരമാണ്. ''നമ്മുടെ സ്ത്രീകൾക്ക് സഭാ സംബന്ധമായ സംഗതികളിൽ കമ്മിറ്റികളിലും മറ്റും പുരുഷന്മാരോടൊത്ത് അംഗത്വം കൊടുത്ത് അവർക്ക് മുമ്പിനാലെ സഹജമായ അടക്കമൊതുക്ക സ്വഭാവത്തെ നശിപ്പിക്കാനിടയാക്കുന്നതു നല്ലതല്ല. എന്നാൽ സഭക്കു സ്ത്രീകളുടെയും സഹായസഹകരണം അതിന്റെ ക്ഷേമത്തിനും അഭിവൃദ്ധിക്കും നല്ലതും ആവശ്യവുമാകയാൽ സഭാസംബന്ധമായും സാമൂഹ്യസംബന്ധമായും സ്ത്രീകൾ നടത്തേണ്ടവയും അവരെക്കൊണ്ട് നടത്തിക്കാവുന്നതുമായ സംഗതികൾക്ക് പ്രത്യേകം ഒരു ഡിപ്പാർട്ട്മെന്റ് അവർക്കായി ഉണ്ടാക്കികൊടുക്കണം''.

ഇതിന് സ്ത്രീകൾക്കു സ്വാതന്ത്ര്യമില്ല എന്നർത്ഥമില്ല. മറിച്ച് അവരുടെ പ്രവർത്തന മണ്ഡലം അവർ തന്നെ ചേർന്നു തീരുമാനിക്കുവാനും പ്രവർത്തിക്കുവാനും അവർക്കു സ്വാതന്ത്ര്യം നല്കുന്നു. സഭയുടെ വളർച്ചക്ക് സ്ത്രികളുടെ പങ്ക് നിർണ്ണായകമെന്നു തീരുമേനി വിലയിരുത്തുന്നു. അതുകൊണ്ട് സ്ത്രീകൾക്കു പ്രാവർത്തികമായ കാര്യങ്ങളിൽ അച്ചടക്കസ്വഭാവമുള്ള ഒരു സ്വാതന്ത്ര്യം തിരുമേനി അവർക്കു നല്കി.

സഭാ ഭരണഘടനയുടെ 109-ാം ഖണ്ഡികയിൽ കന്യാസ്ത്രീകളേയും അവരുടെ ഉത്തരവാദിത്വങ്ങളേയും കുറിച്ചു പ്രസ്താവിക്കുമ്പോൾ കുറച്ചുകൂടി സ്വാതന്ത്ര്യമായ ചിന്താഗതിയാണ് തിരുമേനി പ്രകടിപ്പിക്കുന്നത്. സ്ത്രീകൾക്കു പ്രവർത്തി ക്കാവുന്ന മേഖലയുടെ വലുപ്പം ആത്മീയതലത്തിൽ എത്രമാത്രമാണെന്നു തീരുമേനി ചൂണ്ടിക്കാണിക്കുന്നു. സ്ത്രീകൾക്കുവേണ്ടിയുള്ള ഒരു 'ഡിപ്പാർട്ടുമെന്റ്' എന്ന തിരുമേനിയുടെ ആശയം ഇന്ന് വളർച്ചയുടെ പാന്ഥാവിലാണ്. തിരുമേനിയുടെ കാലഘട്ടത്തിൽ തന്നെ ആരംഭിച്ച വി. മർത്തമറിയം വനിതാ സമാജം പരിശുദ്ധ പിതാവിന്റെ ചിന്താഗതിയുടെ സാക്ഷാത്കാരമാണ്. ആ പ്രസ്ഥാനം ഇന്ന് വളർന്ന് അതിനുള്ളിൽ തന്നെ നവജ്യോതി MOMS എന്ന സ്വയം സഹായ സംഘടനക്കും രൂപം നല്കിയിരിക്കുന്നു. ഇതൊക്കെയും സഭാഭാസുരൻ വട്ടശ്ശേരിൽ ഗീവർഗീസ് മാർ ദിവന്നാസിയോസ് തിരുമേനിയുടെ ദീർഘവീക്ഷണത്തിന്റെ പരിണിതഫലങ്ങളാണ്.

"സ്ത്രീകൾ പുരുഷന്മാരുടെ അടിമകൾ" എന്ന സാഹചര്യത്തിൽ ജീവിച്ചിരുന്ന തിരുമേനി അവരുടെ നിലനില്പിന് വേണ്ടി അവർ തന്നെ പ്രവർത്തിക്കണം എന്ന ആശയം മുമ്പോട്ട് വയ്ക്കുകയും, സ്ത്രീകളുടെ വിദ്യാഭ്യാസത്തിനുവേണ്ടി തിരുമൂലപുരം ബാലികാമഠം ഗേൾസ് ഹൈ സ്കൂൾ പണികഴിപ്പിക്കുകയും ചെയ്ത തിരുമേനി തികച്ചും ശ്ലാഘനീയനാണ്. സഭാ ഭരണഘടനയുടെ 7-ാം വകുപ്പനുസരിച്ച് സ്ത്രീകൾക്കും പുരുഷന്മാരോടൊത്ത് വോട്ടവകാശവും ഇടവകയിലെ ഭരണസമിതികളിലേക്ക് തിരഞ്ഞെടുക്കാനുള്ള അവകാശവും കൈവന്നിരിക്കുന്നു. സഭാതലത്തിൽ അനിവാര്യമായ സാന്നിദ്ധ്യമായി സ്ത്രീ കൾ നിലനില്ക്കുന്നു എന്ന പരിണിതഫലം തിരുമേനിയുടെ ആശയത്തിനു കൈവന്നിരിക്കുന്നു. ആ മാഹനുഭവാന്റെ പരിശുദ്ധിക്കു മുന്നിൽ മദ്ധ്യസ്ഥതയണക്കാം.

❒

### ഓർത്തഡോക്സ് വെക്കേഷൻ ബൈബിൾ സ്കൂൾ 2013 ലേക്കുള്ള ഗാനങ്ങൾ ക്ഷണിച്ചുകൊള്ളുന്നു

"കർത്താവിന്റെ സന്നിധിയിൽ താഴുവീൻ അവൻ നിങ്ങളെ ഉയർത്തും" എന്ന ചിന്താവിഷയം അടിസ്ഥാനമാക്കിയോ അല്ലാതെയോ ഉള്ള ഗാനങ്ങൾ അയക്കാം. എഴുതിയതോ. ട്യൂൺ ചെയ്ത് സിഡിയിലാക്കിയതോ ആയ ഗാനങ്ങൾ

**ഒ.വി.ബി.എസ്. ഡിപ്പാർട്ടുമെന്റ്, ഒ.എസ്.എസ്.എ.ഇ.,**
**കാതോലിക്കേറ്റ് അരമന,**
**ദേവലോകം കോട്ടയം** എന്ന വിലാസത്തിൽ

സെപ്തംബർ 20 ന് മുമ്പ് അയക്കുക.

**ഫോൺ: 9446448215**

### മനുഷ്യരിൽ മരുന്നു പരീക്ഷണം : നടപടി എടുക്കണമെന്നു കാതോലിക്കാ ബാവാ

മനുഷ്യരിൽ മരുന്നു പരീക്ഷണം നടത്തി മാരക പാർശ്വഫലങ്ങൾ ഉളവാക്കുന്ന ബഹുരാഷ്ട്ര കമ്പനികൾക്കെതിരെ സർക്കാരും മെഡിക്കൽ കൗൺസിലും ശക്തമായ നടപടി സ്വീകരിക്കണമെന്നു പരിശുദ്ധ ബസേലിയോസ് മാർത്തോമ്മ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവാ ആവശ്യപ്പെട്ടു. ഇതു സംബന്ധിച്ച സുപ്രീം കോടതി നിരീക്ഷണം സ്വാഗതാർഹമാണ്. പരീക്ഷണത്തിനു വിധേയരായവരിൽ 2031 പേർ നാലുവർഷത്തിനിടെ മരിച്ചു എന്നത് ഞെട്ടിപ്പിക്കുന്ന വാർത്തയാണ്. ജനങ്ങളെ ഈ ആപത്തിനെതിരെ ബോധവൽക്കരിക്കണമെന്നു പ. ബാവാ അഭിപ്രായപ്പെട്ടു.

# വാർത്തകൾ

### പാരീഷ് മിഷൻ

ഇടവകകളിൽ ആത്മീയ നവോത്ഥാനം കൈവരുത്താൻ സെമിനാരി അദ്ധ്യാപകരും, വിദ്യാർത്ഥികളും ഒരുമിച്ച് ഓണാവധിക്കാലം (സെപ്തംബർ 1-7) പാരീഷ് മിഷൻ നടത്തുന്നു.സുവിശേഷ പ്രസംഗങ്ങൾ, വിശ്വാസ സംബന്ധമായ വേദപഠനക്ലാസ്സുകൾ, ഗാനപരിശീലനം, കുട്ടികൾക്കും യുവജനങ്ങൾക്കും മാതാപിതാക്കൾക്കും പ്രത്യേക ക്ലാസ്സുകൾ, കൗൺസിലിംഗ്, ഭവനസന്ദർശനം, മദ്യ-മയക്കുമരുന്ന് എന്നിവയ്ക്കെതിരെ നടത്തുന്ന ബോധനക്ലാസ്സുകൾ, മദ്ധ്യസ്ഥ പ്രാർത്ഥന മുതലായവ നടത്തപ്പെടുന്നു. പാരീഷ് മിഷൻ നടത്തുവാനാഗ്രഹിക്കുന്ന ഇടവകകൾ 2012 ആഗസ്റ്റ് 3 (വെള്ളി) ന് മുമ്പായി പാരീഷ് മിഷൻ കോ-ഓർഡിനേറ്റർ/സെക്രട്ടറി, ഓർത്തഡോക്സ് തിയോളജിക്കൽ സെമിനാരി, പി.ബി. നം. 98, കോട്ടയം - 1 എന്ന വിലാസത്തിൽ അറിയിക്കണം.

### പ്രാർത്ഥന സന്ധ്യ

പാമ്പാക്കുട സെ. ജോൺസ് ഓർത്തഡോക്സ് വലിയ പള്ളി ഇടവകയിൽ പ്രവർത്തിക്കുന്ന 21 കുടുംബയൂണിറ്റുകളുടെ വാർഷിക യോഗം ഓർത്തഡോക്സ് സഭ വൈദിക ട്രസ്റ്റിയും വലിയ പള്ളി വികാരിയും ആയ റവ. ഫാ. ഡോ. ജോൺസ് അബ്രാഹാം കോനാട്ടിന്റെ അദ്ധ്യക്ഷതയിൽ റവ. ഫാ. ജേക്കബ്ബ് കുര്യൻ ഉദ്ഘാടനവും റവ. ഫാ. ജോസ് തോമസ് പൂവത്തുങ്കൽ ക്വിസ് മത്സരവും നടത്തി. സമൂഹത്തിൽ എങ്ങിനെ ഒരു നല്ല കുടുംബജീവിതം നയിക്കാം എന്നതിനെ ആസ്പദമാക്കി കപ്പൂച്ചിയൻ സഭാംഗമായ റവ. ഫാ. ജോസഫ് പുത്തൻപുരക്കൽ മുഖ്യസന്ദേശം നല്കി. തുടർന്ന് 2012-13 ലേയ്ക്കുള്ള പ്രാർത്ഥന യോഗം സാരഥികളെ തെരഞ്ഞെടുത്തു. ജന. സെക്രട്ടറി ചാക്കോ എൻ.വി. നെടുംന്തടത്തിൽ, ജോ.സെക്രട്ടറി ജോർജ്ജ് എം.എം. മാളിക്കകുഴിയിൽ, ട്രഷറാർ ശ്രീ. യോഹന്നാൻ പി.എസ്. പാറാമറ്റത്തിൽ, റവ. ഫാ. ജോർജ്ജ് മാത്യുവിന്റെ കൃതജ്ഞതയോടെ യോഗ നടപടികൾ അവസാനിച്ചു.

### അവാർഡുകൾ വിതരണം ചെയ്തു.

പാമ്പാക്കുട സെ. ജോൺസ് ഓർത്തഡോക്സ് വലിയപള്ളി യുവജന പ്രസ്ഥാനത്തിന്റെ ആഭിമുഖ്യത്തിൽ കഴിഞ്ഞ എസ്.എസ്.എൽ.സി., പ്ലസ് ടൂ പരീക്ഷകളിൽ ഉന്നത വിജയം കരസ്ഥമാക്കിയ ഇടവകയിലെ വിദ്യാർത്ഥികളെ അനുമോദിക്കുകയും അവാർഡുകൾ വിതരണം ചെയ്യുകയും ചെയ്തു. ഓർത്തഡോക്സ് സഭ വൈദിക ട്രസ്റ്റി റവ. ഫാ. ഡോ. ജോൺസ് എബ്രാഹാം കോനാട്ട് അവാർഡുകൾ വിതരണം ചെയ്തു. സഹവികാരി റവ. ഫാ. കുര്യൻ ചെറിയാൻ, യുവജനപ്രസ്ഥാനം. സെക്രട്ടറി ലിജോ കെ. ജോസ് തുടങ്ങിയവർ ആശംസകളർപ്പിച്ചു.



ചാക്കോ എൻ.വി.



എം.എം. ജോർജ്ജ്



പി.എസ്. യോഹന്നാൻ

### ഓർത്തഡോക്സ് വൈദിക സെമിനാരി പ്രവേശനം

ഓർത്തഡോക്സ് വൈദിക സെമിനാരിയിൽ പ്രവേശനത്തിന് ബിരുദധാരികളായ ഓർത്തഡോക്സ് യുവാക്കൾക്ക് അപേക്ഷിക്കാം. ഓഗസ്റ്റ് 15 ന് മുമ്പായി അപേക്ഷ ലഭിച്ചിരിക്കണം. ഫോമിന് 300 രൂപ എം.ഒ./ഡി.ഡി. സഹിതം പ്രിൻസിപ്പാൾ, ഓർത്തഡോക്സ് തിയോളജിക്കൽ സെമിനാരി, പോസ്റ്റ് ബോക്സ് - 98, കോട്ടയം - 686 001 എന്ന വിലാസത്തിൽ ബന്ധപ്പെടുക. www.ots.org.in എന്ന വെബ്സൈറ്റിലും ഫോം ലഭ്യമാണ്.

### കൗൺസലിംഗ് കോഴ്സ്

ഓർത്തഡോക്സ് സെമിനാരിയുടെ കീഴിലുള്ള പ്രത്യാശ കൗൺസലിംഗ് സെന്ററിലെ പുതിയ ബാച്ചിലേക്കുള്ള അഡ്മിഷൻ ആരംഭിച്ചു. പാസ്റ്റർ കൗൺസലിംഗിലുള്ള സർട്ടിഫിക്കറ്റ് കോഴ്സാണ് നല്കുന്നത്. ഒരു വർഷം ദൈർഘ്യമുള്ള ഈ കോഴ്സിൽ ചേരുവാൻ താല്പര്യമുള്ളവർ ജൂലൈ 30 ന് മുമ്പായി വൈദിക സെമിനാരിയുമായി ബന്ധപ്പെടുക. ഫാ. ഡോ. ഒ. തോമസ്, സോഫിയ സെന്റർ, പോസ്റ്റ് ബോക്സ് - 98, കോട്ടയം - 686 001 . ഫോൺ: 0481-2566650

# കണ്ടനാട് വെസ്റ്റ് ഭദ്രാസനത്തിലെ
# ജീവകാരുണ്യ പ്രവർത്തനങ്ങൾ

**1. PRATHEEKSHA BHAVAN - പ്രതീക്ഷഭവൻ**
- ബുദ്ധിമാന്ദ്യവും അംഗവൈകല്യവുമുള്ള 50 സ്ത്രീകളെ പരിപാലിക്കുന്ന ഭവനം
- KARIMPANA P.O, KOOTHATTUKULAM, ERNAKULAM DT., KERALA-686632. TEL: 0485-2253504

**2. PRASANTHI BHAVAN പ്രശാന്തി ഭവൻ**
- ദരിദ്രരും നിരാലംബരുമായ 80 രോഗികൾക്ക് ആജീവനാന്ത പരിരക്ഷണത്തിനുള്ള അഭയകേന്ദ്രം
- KADAYIRUPPU P.O, KOLENCHERY, ERNAKULAM DT., KERALA -682310. TEL : 0484-2765620

**3. PRATHYASA BHAVAN - പ്രത്യാശ ഭവൻ**
- ബുദ്ധിമാന്ദ്യവും അംഗവൈകല്യവുമുള്ള 50 പുരുഷന്മാരെ പരിപാലിക്കുന്ന ഭവനം
- SOUTH PIRAMADOM, PAMPAKUDA, ERNAKULAM DT., KERALA-686667. TEL : 0485-2273402

**4. PRATHIBHA BHAVAN - പ്രതിഭ ഭവൻ**
- ST. GREGORIOS JOB ORIENTATION CENTRE FOR THE UNEMPLOYED.
- അഭ്യസ്തവിദ്യരും തൊഴിൽരഹിതരുമായ സ്ത്രീ പുരുഷന്മാർക്ക് സ്വയം തൊഴിൽ ചെയ്തു ജീവിക്കുവാനുള്ള പരിശീലന പദ്ധതികൾ
- THE INCOME FROM ITS PRODUCTS ARE UTILISED FOR THE RECURRING EXPENSES OF OUR CHARITABLE PROJECTS. ABOUT 60 YOUTHS ARE DIRECTLY AND INDIRECTLY EMPLOYED THROUGH PRATHIBHA PROGRAMMES.
- PRODUCTS: CURRY POWDER, CANDLES ETC.
- KUNNACKAL, MUVATTUPUZHA, ERNAKULAM DT., KERALA. TEL : 0484-3297420.

**5. PRADANAM - പ്രദാനം**
- നിർദ്ധനരായ രോഗികൾക്ക് സൗജന്യ ചികിത്സാ സഹായ പദ്ധതി. പ്രതിദിനം 5000 രൂപ വരെ
- KOLENCHERY, ERNAKULAM DT., KERALA. TEL : 0484-2760595

**6. PRAMODAM FREE FOOD SERVICE - പ്രമോദം അന്നദാന പദ്ധതി**
- DISTRIBUTING DAILY FREE LUNCH TO 700 INPATIENTS IN ELEVEN GOVT. HOSPITALS AT PIRAVOM, MUVATTUPUZHA, KOOTHATTUKULAM, VADAVUCODE, KADAYIRUPPU, THODUPUZHA, MULANTHURUTHY, VALAKOM, RAMAMANGALAM, PAMPAKUDA AND PANDAPPILLY.
- 11 ഗവൺമെന്റ് ആശുപത്രികളിൽ ചികിത്സയിൽ കഴിയുന്ന നിർദ്ധനരായ 700 രോഗികൾക്ക് ദിവസേന സൗജന്യ ഭക്ഷണം
- MAR PACHOMIOS MOUNT, MEEMPARA P.O. PUTHENCRUZ, ERNAKULAM DT. TEL: 0484-2760286

**7. PRASANNAM CENTRE - പ്രസന്നം മാനസികാരോഗ്യ കേന്ദ്രം (UNDER CONSTRUCTION)**
- നിരാശ്രയരായ 50 മാനസിക രോഗികൾക്ക് ഒരു അഭയകേന്ദ്രം
- MENTAL HEALTH CARE HOME
- MAR BASELIOS MAR GREGORIOS CATHOLICATE CENTRE, KARIKODE. TEL : 0484-2760286

**8. PRAKASAM - പ്രകാശം (WAITING FOR GOVT. APPROVAL)**
- ബുദ്ധിമാന്ദ്യമുള്ളവരെ പരിചരിക്കുന്ന അദ്ധ്യാപകർക്കുള്ള പരിശീലന പദ്ധതി
- SOUTH PIRAMADOM, PAMPAKUDA, ERNAKULAM DT., KERALA-686667. TEL : 0485-2273402

**9. PRAPALANAM- പ്രപാലനം**
- അസംഘടിത മേഖലയിൽ പണിയെടുത്തിരുന്ന നിർദ്ധനരും 60 വയസ്സിനുമേൽ പ്രായമുള്ളവരുമായ തൊഴിലാളികൾക്കുള്ള പെൻഷൻ പദ്ധതി
- MAR PACHOMIOS MOUNT, MEEMPARA P.O. PUTHENCRUZ, ERNAKULAM DT. TEL: 0484-2760286

**10. PRABHATHAM- പ്രഭാതം (COMPUTER CENTRE)**
- നിർദ്ധന വിദ്യാർത്ഥികൾക്ക് സൗജന്യ കമ്പ്യൂട്ടർ പരിശീലനം
- BETH UHADONO, ST. GREGORIOS CATHOLICATE CENTRE, PIRAVOM. TEL : 0485-2242439

**11. PRASANTHAM- പ്രശാന്തം (UNDER CONSTRUCTION)**
- എയിഡ്സ്, ക്യാൻസർ ബാധിതരായ രോഗികൾക്കുള്ള ആശ്വാസഭവനം

- ഒരു ദിവസം ഒരു പദ്ധതിക്കുവേണ്ടി വരുന്ന ശരാശരി ചെലവ് 5,000 രൂപ
- എല്ലാ പദ്ധതികൾക്കും കൂടി ഒരു ദിവസം വേണ്ടി വരുന്ന ചെലവ് 35,000 രൂപ
- ഒരു അന്തേവാസിയെ ഒരു വർഷത്തേക്ക് സ്പോൺസർ ചെയ്യുവാനുള്ള ചെലവ് 10,000 രൂപ
- സംഭാവനകൾക്ക് രസീതും, തണൽ എന്ന വാർഷിക റിപ്പോർട്ടും അയച്ചുകൊടുക്കുന്നതാണ്
- സംഭാവനകൾക്ക് 80-g tax exemption വേണ്ടവർ പ്രത്യേകം ആവശ്യപ്പെടേണ്ടതാണ്

**പ്രാർത്ഥിക്കുക.....പങ്കാളികളാകുക...**



പുതിയ ബാച്ചിലേക്കുള്ള അഡ്മിഷൻ ആരംഭിച്ചിരിക്കുന്നു

- സാമ്പത്തിക പിന്നോക്കാവസ്ഥയുള്ള വിദ്യാർത്ഥികൾക്ക്, ജാതി മത വർഗ്ഗ വിവേചനമില്ലാതെ കോഴ്സുകളിൽ പ്രവേശനം നൽകുന്നു.
- ഒരു തരത്തിലുമുള്ള സംഭാവനയോ ഫീസോ ആവശ്യമില്ല
- പ്രവേശന യോഗ്യത S.S.L.C

## കോഴ്സുകൾ

1. ഡിപ്ലോമ ഇൻ കംപ്യൂട്ടറൈസ്ഡ് ഓഫീസ് അഡ്മിനിസ്ട്രേഷൻ (DCOA)
2. ഡിപ്ലോമ ഇൻ കംപ്യൂട്ടർ ആപ്ലിക്കേഷൻ (DCA)

## അഫിലിയേഷൻ

തിരുവനന്തപുരം ആസ്ഥാനമായി പ്രവർത്തിക്കുന്ന നാഷണൽ സെന്റർ ഫോർ ലേബർ ആന്റ് ലേണിങ് (NACELL) എന്ന സ്ഥാപനമാണ് കോഴ്സുകൾക്ക് അഫിലിയേഷൻ തന്നിട്ടുള്ളത്. ഒരു സ്വയംഭരണ രജിസ്റ്റേർഡ് സ്ഥാപനമായ ഇത് ഇൻഡ്യാ ഗവണ്മെന്റിന്റെ ഗവണ്മെന്റിതര സംഘടനയായ (NGO) KELSUN ന്റെ ഒരു പങ്കാളിയും, തൊഴിൽപരിശീലന കേന്ദ്രമായ കേരളാ ഗവണ്മെന്റിന്റെ സോഷ്യൽ വെൽഫെയർ ഡിപ്പാർട്ട്മെന്റിന്റെ അംഗീകാരമുള്ളതുമാണ്.

# പ്രഭാതം
## കംപ്യൂട്ടർ സെന്റർ

മാർ ഗ്രിഗോറിയോസ് കാതോലിക്കേറ്റ് സെന്റർ
ബേസ് ഉഹദോനോ
പിറവം - 686 664

**Contact : 9496 178597, 9447 346633, 9946 362245, 9846 779229**

The Official Organ of Kandanad West Diocese of Malankara Orthodox Syrian Church
Published by Rev. Fr. Dr. O.P. Varghese, Mar Pachomios Mount, Meempara, Puthencruz, Ernakulam - 682 308
Chief Editor: Rev. Fr. Jose Thomas Poovathumkal, Printed at Printa Multicolor Offset Press, Kolenchery